# മലങ്കരസഭ

THE MALANKARA SABHA JULY 2022
MALAYALAM MONTHLY, Vol-66, Issue-07_₹20

'കളങ്കമില്ലാത്തയീ ചെറുപുഞ്ചിരി
മിഴിയിണകളിൽ...
മരണമില്ലാത്ത സ്മൃതികൾ
ഹൃദയത്തിലും.



# 35–ാം ചരമ വാർഷികം



# AMMINI GEORGE MUTHOOT

MUTHOOT - KOZHENCHERRY
(13-05-1916 - 30-07-1987)

"കരുണ നിറഞ്ഞവനെ പുനരുത്ഥാനത്തിൽ
നിന്നുടെ സൃഷ്ടിയെ നീ പുതുതാക്കീടണമേ"

Inserted by : **Muthoot Family**

*The Muthoot Group*

# കർമ്മയോഗിയുടെ സ്വപ്നസാക്ഷാത്കാരങ്ങളിലൂടെ



Fr. Mathai Nooranal




സൗഖ്യ ഇന്റർ നാഷണൽ ഹോളിസ്റ്റിക് ഹെൽത്ത് സെന്റർ, ബാംഗ്ലൂർ
ഫാ. മത്തായി നൂറനാലിന്റെ നാമധേയത്തിൽ ബാംഗ്ലൂരിൽ സ്ഥാപിച്ച ചാരിറ്റി ക്ലിനിക്.






സുൽത്താൻ ബത്തേരി സർവീസ് കോ-ഓപ്പറേറ്റീവ് ബാങ്ക് ഫാദർ മത്തായി നൂറനാലിന്റെ ഓർമ്മക്കായി സ്ഥാപിച്ച ഡയാലിസിസ് സെന്റർ





ഫാ. മത്തായി നൂറനാൽ ചാരിറ്റി ഫൗണ്ടേഷൻ, സെന്റ് മേരീസ് കോളേജ്, സുൽത്താൻ ബത്തേരി
വിദ്യാർത്ഥികളുടെ സഹകരണത്തോടെ ഓരോ വർഷവും ഓരോ വീട്.













HG.Abraham Mar Epiphanios
Founder Trustee
Fr. Mathai Nooranal
Charity Foundation

Dr. Issac Mathai — Dr. Suja Issac
Founders - Soukya International Holistic Health Centre

CA. George Mathai Nooranal — John Mathai — Dr. Sheba M. Joseph
Founder Trustees : Fr. Mathai Nooranal Charity Foundation

# മഹാപുരോഹിത സന്ദേശം

'മാർത്തോമാ ശ്ലീഹാ! – നിന്നെയോർമ്മിച്ചോ – രാട്ടിൻകൂട്ടത്തെ – കർത്തൻ കാക്കുന്നു;
കണ്ടാലും നിന്നെ – കൊണ്ടാടും കൂട്ടം, നിന്നെ നമിക്കും – മശിഹായെ വാഴ്ത്തും
ഹാലേലുയ്യാ ഉ ഹാലേലുയ്യാ – നിൻ യാചിപ്പെന്നും – സങ്കേതസ്ഥാനം'

(ശ്ഹീമാ നമസ്കാരം, ചൊവ്വ പ്രഭാതം)

നമ്മുടെ കർത്താവിന്റെ ശിഷ്യനും, മലങ്കര സഭയുടെ സ്ഥാപകനുമായ വി. മാർത്തോമാ ശ്ലീഹായുടെ ദുക്റോനോ പെരുന്നാൾ ജൂലൈ 3-ന് സഭയാകമാനം ആചരിക്കുകയാണ്. കർത്താവിനോടുള്ള വിശ്വാസത്തിലും പരിശുദ്ധ സഭയോടുള്ള ബന്ധത്തിലും നമ്മെ ചേർത്തു നിർത്തുന്ന അപ്പോസ്തോലന്റെ ദുക്റോനോ വൈകാരികമായ അനുഭവതലങ്ങൾ സമ്മാനിക്കുന്നവയാണ്. കർത്താവിനുവേണ്ടി രക്തസാക്ഷി മരണം വരിച്ച ശ്ലീഹായുടെ സമർപ്പിത ജീവിതം നമുക്ക് ഉദാത്തമാതൃകയും പ്രചോദനം പ്രദാനം ചെയ്യുന്നവയുമാണ്. ശ്ലീഹായുടെ ത്യാഗനിർഭരമായ ജീവിതം നമുക്ക് പകർന്നു തരുന്നത് ആശ്വാസവും സമാധാനവുമാണ്. നമ്മുടെ സാധാരണമാകുന്ന ജീവിതവഴികളിൽ സത്യത്തിനും നീതിക്കുമായി നിലപാട് സ്വീകരിക്കുമ്പോൾ ഏൽക്കേണ്ടി വരുന്ന പരിഹാസങ്ങളും വേദനകളും മറക്കുവാനും അത് നിസാരമെന്ന് കരുതുവാനും തോമാ ശ്ലീഹായുടെ ജീവിതവും സാക്ഷ്യമരണവും നമ്മെ ഓർമ്മപ്പെടുത്തുന്നുണ്ട്. ശ്ലീഹാ പകർന്നു നൽകിയ ദൈവവിശ്വാസത്തിന്റെ വെളിച്ചം കെട്ടുപോകാതെ കാത്തുസൂക്ഷിക്കുവാൻ നിങ്ങൾക്ക് സാധ്യമാകണം. തലമുറകൾക്ക് കൈമാറി നൽകേണ്ട വിശ്വാസത്തിന്റെ ചൂട് അണുവിട കുറഞ്ഞുപോകാതെ തീക്ഷ്ണമായി നിലനിർത്തുവാൻ നമുക്ക് ധൈര്യം പകരുന്നത് ശ്ലീഹായോടുള്ള അനുഗ്രഹീത മദ്ധ്യസ്ഥത മുഖാന്തിരമാണ്. നമ്മുടെ പിതാവായ തോമാ ശ്ലീഹായുടെ മധ്യസ്ഥതയിൽ ദൈവസന്നിധിയിൽ നമുക്ക് സ്തുതിയും സ്തോത്രവും അർപ്പിക്കാം.

സെന്റ് തോമസ് ദിനമായ ജൂലൈ മാസം 3-ാം തീയതി ഞായറാഴ്ച മിഷൻ സൺഡേ ദിനമായി കൂടി ആചരിക്കുകയാണ്. സഭയുടെ മിഷൻ പ്രവർത്തനങ്ങൾക്കുവേണ്ടി ദിനംപ്രതി നിങ്ങൾ പ്രത്യേകം പ്രാർത്ഥിക്കുകയും, മിഷൻ സൺഡേ കവർ പിരിവ് വിജയിപ്പിക്കുവാൻ പരിശ്രമിക്കുകയും ചെയ്യണം. അർപ്പണബോധമുള്ള യുവതീ-യുവാക്കൾ മുന്നോട്ടു വന്നെങ്കിലേ സഭയുടെ മിഷൻ പ്രവർത്തനങ്ങൾ തുടർന്നുകൊണ്ടു പോകുവാൻ സാധിക്കുകയുള്ളൂ. അപ്രകാരമുള്ളവരെ കണ്ടെത്തുവാനും പ്രോത്സാഹിപ്പിക്കുവാനും സഭാമക്കൾക്കു കഴിയണം. നമ്മുടെ എല്ലാ ഇടവകകളിലും സുവിശേഷസംഘത്തിന്റെ പ്രവർത്തനങ്ങൾ സജീവമാക്കുകയും ബാഹ്യവും ആഭ്യന്തരവുമായ സുവിശേഷ പ്രവർത്തനങ്ങൾക്ക് ഊന്നൽ നൽകുകയും ചെയ്യണം.

പ്രിയരെ, നമ്മുടെ സഭയെ സംബന്ധിച്ച് ഏറെ പ്രാധാന്യമുള്ള ഒരു സമയമാണിത്. പുതുതായി ഏഴ് മെത്രാപ്പോലീത്താമാർ ജൂലൈ 28-ന് പഴഞ്ഞി സെന്റ് മേരീസ് കത്തീഡ്രലിൽ വച്ച് അഭിഷിക്തരാകുകയാണ്. മെത്രാപ്പോലീത്താ സ്ഥാനത്തേക്ക് ഉയർത്തപ്പെടുന്ന ഏഴ് റമ്പാന്മാർ ഈ ദിവസങ്ങളിൽ നമ്മുടെ ദേവലോകം കാതോലിക്കേറ്റ് അരമനയിൽ ധ്യാനത്തിലും പ്രാർത്ഥനയിലും പരിശീലനത്തിലും മുഴുകിയിരിക്കുകയാണ്. പരിശുദ്ധറൂഹായുടെ ആവാസത്താൽ മെത്രാപ്പോലീത്താ സ്ഥാനാഭിഷേക ശുശ്രൂഷകൾ അനുഗ്രഹപ്രദമായി പൂർത്തിയാക്കുവാൻ സഭയൊന്നായി ഒരുക്കത്തോടെ കാത്തിരിക്കണം. ദൈവകൃപ ധാരാളമായി ലഭ്യമാകുവാൻ നിങ്ങൾ മുട്ടിപ്പായി പ്രാർത്ഥിക്കണം. പരിശുദ്ധ സഭയുടെ ഭിത്തിയെ ബലവത്താക്കുവാൻ ഏൽപ്പിക്കപ്പെട്ടിരിക്കുന്ന ദൗത്യങ്ങൾ യഥാസമയം ഉചിതമായ നിലയിൽ വിനിയോഗിക്കുവാൻ നമുക്ക് കൂട്ടായി പരിശ്രമിക്കാം. അതുവഴി സഭയുടെ കൊമ്പ് ഉയരുവാനും, സാക്ഷ്യത്തോടെയും സ്വത്വബോധത്തോടെയും അഭിമാനത്തോടെയും സമൂഹത്തിൽ ജീവിക്കുവാനും നമുക്ക് സാധ്യമാകും. ദൈവകൃപ നിങ്ങളേവരോടും കൂടെ സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ!

**ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ**





# മലങ്കരസഭ

ESTD. 1946 മാസിക

മലങ്കര സഭയുടെ ഔദ്യോഗിക പ്രസിദ്ധീകരണം . 2022 ജൂലൈ. ലക്കം 7. പുസ്തകം 66. വില ₹ 20

LETTER FROM THE EDITOR

## അമ്മയെന്ന അപാരതയിലേക്ക് ശൂനോയോ നോമ്പ് നമ്മെ ക്ഷണിക്കുന്നു.

ഓർത്തഡോക്സ് ദർശനത്തിൽ 'തെയോസിസ്' (ദൈവീകരണം) എന്ന പദം ശ്രദ്ധേയമാണ്. ദൈവത്തിങ്കലേക്കു വളരുക എന്നാണിതിനർഥം. ദൈവത്തിനു സമാന്തരമായി വളരുക എന്നല്ല. ദൈവീകരണം സഭയുടെ കേവല പാരമ്പര്യമോ പഠിപ്പിക്കലോ മാത്രമല്ല വി. മറിയാമും വിശുദ്ധരും അവരുടെ ജീവിതത്തിൽ രുചിച്ചറിഞ്ഞതാണ്. ഈ ദൈവീകരണം ഓരോ വ്യക്തിയിലും സാദ്ധ്യമാണ്. അത് മലമുകളിലെയും മരുഭൂമിയിലെയും കൊടിയ സന്യാസികൾക്കായി പരിമിതപ്പെടുത്തിയിട്ടില്ല. യേശുക്രിസ്തുവിലുള്ള ജീവിതമാണ് നമ്മുടെ ദൈവീകരണം. 'ഇനി ഞാനല്ല ക്രിസ്തുവത്രെ എന്നിൽ ജീവിക്കുന്നത്' (ഗലാത്യർ 2:20). ഈ തിരുവെഴുത്തിന്റെ ആൾരൂപമായിരുന്നു വി. മറിയം.

ജറുശലേമിലെ വി. സിറിൽ പഠിപ്പിക്കുന്നതിൻ പ്രകാരം വരണ്ട നിലത്ത് ഗിദയോൻ വിരിച്ച കമ്പിളിയിൽ രാത്രിയിൽ മഞ്ഞ് വീണ് നനഞ്ഞ് കുതിർന്നതുപോലെ (ന്യായ. 6:38) ആയിരുന്നു കന്യകമറിയാമിലെ യേശുക്രിസ്തുവിന്റെ ജനനമെന്ന ദൈവിക പദ്ധതിയുടെ നിറവേറൽ. ഇത് ഗ്രഹിക്കുവാൻ ദൈവശാസ്ത്ര പഠനത്തേക്കാൾ മൗനമുദ്രിതമായ ധ്യാനം ആവശ്യമാണ്. കമ്പിളിയിൽ മഞ്ഞ് വീഴുമ്പോൾ ശബ്ദമില്ലല്ലോ!. വി. മറിയാമിന്റെ മരണം യാഥാർത്ഥ്യവും സ്വാഭാവികവും പൂർണ്ണവുമായിരുന്നു. മരണത്തെ എങ്ങനെ മഹത്വപൂർണ്ണമായി എതിരേൽക്കാമെന്ന് മറിയാം നമ്മെ പഠിപ്പിക്കുന്നു. 'ദൈവമാതാവിന്റെ വാങ്ങിപ്പ് സംബന്ധിച്ച പാരമ്പര്യം നമ്മുടെ അമ്മമാരുടെ പാദത്തിങ്കലിരുന്ന് നാം കേട്ടു പഠിച്ചത്. എന്നാണ് ക്രീത്തിലെ ആൻഡ്രു എന്ന പിതാവ് പറയുന്നത്'. നാലാം നൂറ്റാണ്ടു മുതൽതന്നെ കോൺസ്റ്റാന്റിനോപ്പിളിലും ജറുശലേമിൽ ഗത്സമിനിയുടെ സമീപം ഒലിവുമലയുടെ താഴ്‌വാരത്തിലും മാതാവിന്റെ നാമത്തിൽ ദേവാലയങ്ങൾ സ്ഥാപിക്കുകയും മാതാവിന്റെ വാങ്ങിപ്പുപെരുന്നാൾ ഓഗസ്റ്റ് പതിനഞ്ചിന് ആചരിക്കുകയും ചെയ്തു തുടങ്ങി.

തെയോട്ടോക്കോസ് (ദൈവത്തെ വഹിച്ചവൾ) എന്ന ഗ്രീക്കുപദം തന്നെ പുരാതനമായ ഓർത്തഡോക്സ് പൈതൃകത്തിന്റെ ഉരകല്ലിലാണ് തെളിഞ്ഞു വരുന്നത്. മാതാവിന്റെ കരുതലും മദ്ധ്യസ്ഥതയും സഭയ്ക്ക് സുരക്ഷാ കവചമാണ്. അവളിൽ നിന്നാണ് നാം ജീവന്റെ മുന്തിരിവള്ളി പറിച്ചെടുത്തത്, നമ്മുടെ കർത്താവ് മണ്ണിൽ വിത്തെന്നപോൽ അവളുടെ ഉദരത്തിൽ അമർന്നു കിടന്നു.

സുവിശേഷത്തിന്റെ കണ്ണുനീർതുള്ളിയാണ് വി. മറിയം. ഉപ്പിനേക്കാൾ സാന്ദ്രവും രുചികരവും ഒരു കണ്ണുനീർ തുള്ളിയുടെയത്ര മാത്രം വലുതും അതുപോലെ തിളങ്ങുന്നതുമായ ഒരു ഓർമ്മപ്പെടുത്തലും സമസ്ത ലോകത്തിനുമായി അമ്മ നൽകുന്നുണ്ട്.

(യോഹ. 2:5) 'അവൻ കല്പിക്കുന്നതുപോലെ നിങ്ങൾ ചെയ്യുവിൻ'

**- ഫാ. സഖറിയാ തോമസ് പുതുപ്പള്ളി**

**മലങ്കരസഭ മാസിക**
കാതോലിക്കേറ്റ് അരമന,
ദേവലോകം
കോട്ടയം-04
ഫോൺ: 0481-2573234

**പ്രസിഡന്റ്**
ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് മെത്രാപ്പോലീത്താ

**ചീഫ് എഡിറ്റർ**
ഫാ. സഖറിയാ തോമസ്

**മാനേജിംഗ് എഡിറ്റർ**
ഫാ. തോമസ് രാജു കരുവാറ്റ

**സബ് എഡിറ്റർ**
ഫാ. അലക്സ് തോമസ് നാഴൂരിമറ്റത്തിൽ

**അംഗങ്ങൾ**
ഫാ.ഡോ. ബിജേഷ് ഫിലിപ്പ്
ഫാ. തോമസ് വർഗീസ് ചാവടിയിൽ
പ്രൊഫ. തോമസ് കുരുവിള
അലക്സിൻ ജോർജ് IPoS
മെർലിൻ റ്റി. മാത്യു

ഇ.മെയിൽ:
malankarasabha1946@gmail.com,
sabhamasika@yahoo.com

Read online:
www.mosc.in
www.malankarasabhaonline.com

കല:
ജിന്റോ കുറിച്ചി
9947124980
അക്കൗണ്ടന്റ്:
ബിജു വർക്കി
9947804477








# പതിനഞ്ചു നോമ്പും
## വിശുദ്ധ ദൈവമാതാവിന്റെ
# വാങ്ങിപ്പു പെരുന്നാളും

## 2022 ഓഗസ്റ്റ് 1 മുതൽ 15 വരെ



അഭി. ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്
അഭി. ഡോ.യൂഹാനോൻ മാർ ദിയസ്കോറോസ്
അഭി. ഡോ. ഏബ്രഹാം മാർ സെറാഫീം
എന്നീ മെത്രാപ്പോലീത്താമാരുടെ മുഖ്യകാർമ്മികത്വത്തിൽ

കൊടിയേറ്റ് | സന്ധ്യാനമസ്കാരം | ഗാനശുശ്രൂഷ | തിരുവചനശുശ്രൂഷ
വിശുദ്ധകുർബ്ബാന (സുറിയാനി) | മർത്തമറിയംസമാജം നിരണം ഭദ്രാസനസമ്മേളനം
അഭയം പ്രാർത്ഥനാ സംഗമം | മരിയൻ പുരസ്കാരസമർപ്പണം
നിരണം ഭദ്രാസന വൈദിക സമ്മേളനം | നവാഭിഷിക്ത മെത്രാപ്പോലീത്താമാർക്ക് സ്വീകരണം
ഭക്തിനിർഭരമായ പ്രദക്ഷിണം | ശ്ലൈഹികവാഴ്വ് | വിശുദ്ധ മൂന്നിന്മേൽ കുർബ്ബാന | പുഴുക്കുനേർച്ച




**KALLOOPPARA VALIYAPALLY** ST MARY'S PILGRIM CENTRE
(Niranam Diocese) Kallooppara P.O., Thiruvalla,
Pathanamthitta, Kerala. Pin : 689 583.
Ph : 0469-2677211, 9447367853, 9400677138 email: kalloopparachurch@gmail.com




CONTENTS









# ദർപ്പണം

ഫാ. ഡോ. ജേക്കബ് കുര്യൻ

## ജന പങ്കാളിത്ത വ്യവസ്ഥിതികളിലെ മേലാളക്കുരുക്കുകൾ

ഇന്ന് ലോകം ശ്രദ്ധിക്കുന്ന ഒരു എഴുത്തുകാരനും വാഗ്മിയുമാണ് ശ്രീ. ശശി തരൂർ. ഒരു കോൺഗ്രസ് എം. പി. ആയ അദ്ദേഹത്തിന്റെ ഒരു ലേഖനം പാർലമെന്ററി ജനാധിപത്യ വ്യവസ്ഥിതിയിലെ മേലാളക്കുരുക്കുകളെക്കുറിച്ചാണ്. "ഇൻഡ്യയുടെ പ്രാ തിനിധ്യ പ്രതിസന്ധി (India Crisis of representation) എന്നാണ് അതിന്റെ തലക്കെട്ട്. സ്വാനുഭവ വെളിച്ചത്തിൽ അദ്ദേഹം പറയുകയാണ്, ഇൻഡ്യയുടെ പാർലമെന്ററി ജനാധിപത്യ വ്യവസ്ഥിതി പാർട്ടി മേലാളക്കുരുക്കുകൾ നിറഞ്ഞതാകയാൽ ഒരു ജനപ്രതിനിധിക്ക് നിയമനിർമ്മാണ സഭകളിൽ കാര്യമായിട്ടൊന്നും ചെയ്യാനില്ലാത്ത അവസ്ഥയിലാണ് എന്ന്.

ഇൻഡ്യയുടെ ജനപ്രതിനിധി സഭകളിൽ പാർട്ടി ബാനറുകളിൽ വിജയിച്ചു വരുന്നവർക്ക്, ചർച്ചക്കും വോട്ടിങ്ങിനും വരുന്ന വിഷയങ്ങളുടെ മെറിറ്റിനനുസരിച്ച് നിലപാടെടുക്കാൻ അവകാശമില്ല. കൂറുമാറ്റത്തിലൂടെ കക്ഷിബലം അട്ടിമറിക്കപ്പെടാതിരിക്കുവാനും, ജനപ്രതിനിധി വ്യക്തിപരമായ വിലപേശലിലൂടെ മുതലെടുപ്പുകൾ നടത്താതിരിക്കുവാനും കൂറുമാറ്റ നിരോധന നിയമവും, പാർട്ടി "വിപ്പ്" സംവിധാനവും ആവശ്യമായി വന്നു. എന്നാൽ രാഷ്ട്ര നന്മയെക്കരുതി തികച്ചും സുതാര്യമായ ഒരു നിലപാട് പാർട്ടി താല്പര്യങ്ങൾക്കതീതമായി എടുക്കുവാനും ആത്മസംതൃപ്തിയോടെ പ്രവർത്തിക്കുവാൻ കഴിഞ്ഞുവെന്നാശ്വസിക്കുവാനും ഇന്നത്തെ സംവിധാനത്തിൽ കഴിയുന്നില്ല എന്നാണ് ശ്രീ. ശശി തരൂർ എഴുതിയതിന്റെ സാരം. ഭരണപക്ഷവും, പ്രതിപക്ഷവും തമ്മിലുള്ള പോരാട്ടവേദി എന്നതിലപ്പുറം, പൊതുനന്മയ്ക്കായി യോജിച്ചു ചിന്തിക്കുവാനും, ശബ്ദിക്കുവാനും, പ്രവർത്തിക്കുവാനും ഉള്ള ഒരുന്നതവും സ്വതന്ത്രവുമായ വേദിയായി പ്രതിനിധി സഭ മാറാത്തതിന്റെ വേദന വ്യക്തമാണ്. രഹസ്യ ബാലറ്റും 'നോട്ടാ', സംവിധാനവും കുറ്റമറ്റതാക്കാൻ സാധിക്കാത്തതിന്റെ വേദനയാണിത്. ചുരുക്കത്തിൽ, നിസ്സഹായമായി അടിമപ്പണി ചെയ്യേണ്ടിവരുകയും, മിനിമം പരിപാടികൾക്ക് റബ്ബർ സ്റ്റാമ്പാവുകയും, വാചാലനവും വിശകലന മേന്മയും ഭരണകക്ഷിക്കായോ, പ്രതിപക്ഷത്തിനായോ മാത്രം ഉപയോഗിക്കപ്പെടുകയും ചെയ്യുന്ന 'റാൻമൂളി പാർലമെന്റേറിയനിസം'! സ്റ്റാറ്റസ് ആനുകൂല്യങ്ങളും പദവികളും അനുഭവിച്ചുകൊണ്ട് ഒതുങ്ങിപ്പോകുന്ന വിനീതവിധേയർ!

ജനപങ്കാളിത്ത വ്യവസ്ഥിതികൾ എവിടെയെല്ലാമുണ്ടോ അവിടെയെല്ലാം ഇപ്രകാരം 'വിനീതവിധേയരെ' സൃഷ്ടിക്കുന്ന വിവിധ രൂപത്തിലുള്ള മേലാളക്കുരുക്കുകൾ ഉണ്ടെന്നതാണ് പരമാർത്ഥം. മത, സാമൂഹ്യ സംവിധാനങ്ങളിലും ഇതു സത്യമാണ്. അതുകൊണ്ട് ജനപ്രാതിനിധ്യ സംവിധാനം അമ്പേ പരാജയപ്പെട്ടുവെന്നു പറയാനാവില്ല. യാഥാർത്ഥ്യം തിരിച്ചറിയുന്നവർ തിരുത്തൽ വരുത്തുവാൻ ശ്രദ്ധിച്ചേ പറ്റൂ. ഒന്നും രണ്ടും പ്രാവശ്യം അതിന് ശ്രമിച്ചിട്ടും നടന്നില്ലെങ്കിൽ, വെറും "നിസ്സഹായത" മറയാക്കി പദവിയുടെ ആനുകൂല്യങ്ങളിൽ രമിച്ചുകൊണ്ട് വീണ്ടും തുടരുന്നതിനേക്കാൾ, ആത്മാഭിമാനത്തോടെ മറ്റുള്ളവർക്ക് അവസരം കൊടുക്കുന്നതല്ലേ ഉത്തമം! ഇത് ഒരു പൊതു ചോദ്യം മാത്രമാണ്, ആരെയും വ്യക്തിപരമായി ഉദ്ദേശിച്ചല്ല, ശ്രീ. തരൂരിനെപ്പോലും. മേൽപ്രകാരം ചോദിക്കുവാൻ, "ദീപസ്തംഭം മഹാശ്ചര്യം..." എന്നൊരു പഴഞ്ചൊല്ല് കാരണമായാൽ അത് തികച്ചും യാദൃശ്ചികം മാത്രം.



# റമ്പാൻ സ്ഥാനാരോഹണം

പരിശുദ്ധ സഭയുടെ നിയുക്ത മെത്രാന്മാരായ ഫാ. എബ്രഹാം തോമസ് (എബ്രഹാം റമ്പാൻ), ഫാ. പി. സി. തോമസ് (തോമസ് റമ്പാൻ), ഫാ. വർഗീസ് ജോഷ്വാ (ഗീവർഗീസ് റമ്പാൻ), ഫാ. വിനോദ് ജോർജ് (ഗീവർഗീസ് റമ്പാൻ), ഫാ. റെജി ഗീവർഗീസ് (ഗീവർഗീസ് റമ്പാൻ), ഫാ. സഖറിയാ നൈനാൻ (സഖറിയാ റമ്പാൻ) എന്നിവർക്ക് പരുമല സെമിനാരിയിൽ വച്ച് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവായുടെ മുഖ്യ കാർമികത്വത്തിൽ സന്യാസത്തിന്റെ പൂർണ്ണവ്രതമായ റമ്പാൻ സ്ഥാനം നൽകി. വിശുദ്ധ കുർബ്ബാനമദ്ധ്യേ ആരംഭിച്ച ശുശ്രൂഷകൾക്ക് സഭയിലെ മെത്രാപ്പോലീത്താമാർ സഹകാർമി

## പരുമല സെമിനാരി, 2022 ജൂൺ 2

കരായിരുന്നു. മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ മെത്രാപ്പോലീത്താ സ്ഥാനത്തേക്ക് തെരഞ്ഞെടുത്ത 7 പേരിൽ 6 വൈദികർക്കാണ് റമ്പാൻ സ്ഥാനം നൽകിയത്. കൊച്ചുപറമ്പിൽ ഗീവർഗീസ് റമ്പാനാണ് മെത്രാപ്പോലീത്താ സ്ഥാനത്തേക്ക് തെരഞ്ഞെടുക്കപ്പെട്ട മറ്റൊരാൾ. മെത്രാപ്പോലീത്താ സ്ഥാനാരോഹണം ജൂലൈ 28-ന് പഴഞ്ഞി സെന്റ് മേരീസ് കത്തീഡ്രലിൽ നടക്കും.

### ഓർമ്മ



മലങ്കരസഭാ തേജസ് പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് v മെത്രാപ്പോലീത്തായുടെ 113-ാം ഓർമ്മ (ജൂലൈ 12), കോട്ടയം പഴയസെമിനാരിയിൽ



ഗീവർഗീസ് മാർ ദീയസ്ക്കോറോസ് മെത്രാപ്പോലീത്തായുടെ 23-ാം ഓർമ്മ (ജൂലൈ 23), റാന്നി ഹോളി ട്രിനിറ്റി ആശ്രമം.



പൗലോസ് മാർ പക്കോമിയോസ് മെത്രാപ്പോലീത്തായുടെ 10-ാം ഓർമ്മ (ഓഗസ്റ്റ് 1, റാന്നി പെരുനാട് ബഥനി ആശ്രമം)



അലക്സിയോസ് മാർ തേവോദോസിയോസ് മെത്രാപ്പോലീത്തായുടെ 57-ാം ഓർമ്മ (ഓഗസ്റ്റ് 6, റാന്നി പെരുനാട് ബഥനി ആശ്രമം)



പ. മാർ ഇഗ്നാത്തിയോസ് അബ്ദേദ് മ്ശിഹാ പാത്രിയർക്കീസ് ബാവായുടെ 107-ാം ഓർമ്മ (കുർക്കുമ ദയറാ)



# ദൈവപുരുഷന്റെ ജീവിതഗാഥ

ഡോ. ഗീവർഗീസ് മാർ യൂലിയോസ്

**അച്ചനായാൽ അച്ചനാകണം എന്ന തന്റെ പിതാവിന്റെ വാക്കുകൾ ജീവിതത്തിൽ സഫലീകരിച്ചതാണ് പരിശുദ്ധ ബസേലിയോസ് മാർത്തോമ പൗലോസ് ദ്വിതീയൻ കാതോലിക്ക ബാവായുടെ ശ്രേഷ്ഠത.**

തൃശ്ശൂർ ജില്ലയിലെ മങ്ങാട് എന്ന കൊച്ചു ഗ്രാമം. അവിടെ മങ്ങാട് മാർ ഗ്രിഗോറിയോസ് ഓർത്തഡോക്സ് പള്ളിക്ക് ഒരു വിളിപ്പാട് അകലെയാണ് കൊള്ളന്നൂർ ഭവനം. ഒരു സാധാരണ കർഷക കുടുംബം.ആ കുടുംബത്തിലെ ഐപ്പിന്റെയും പുലിക്കോട്ടിൽ കുടുംബത്തിലെ കുഞ്ഞീറ്റിയുടെയും മൂന്നാമത്തെ മകനായി പാവുട്ടി എന്ന് വിളിക്കുന്ന പോൾ ജനിക്കുന്നു. ഈ ദമ്പതികളുടെ രണ്ടാമത്തെ കുഞ്ഞ് വളരെ ചെറുപ്പത്തിലെ മരിച്ചു പോയിരുന്നു. അതിനു ശേഷം 1946 ആഗസ്റ്റ് 30-ാം തീയതി മലങ്കര സഭയുടെ മഹാ ഇടയൻ ആയിത്തീർന്ന പോൾ എന്ന പൗലോസ് മാർ മിലിത്തിയോസ് തിരുമേനി ജനിക്കുന്നു. പഴഞ്ഞി സെന്റ് മേരിസ് ദേവാലയത്തിൽ വച്ച് വന്ദ്യ ജേക്കബ് കൊല്ലന്നൂർ അച്ചനാണ് തിരുമേനിക്ക് വിശുദ്ധ മാമോദിസ നൽകിയത്. തന്റെ മൂന്നാമത്തെ മകനായ ഈ കുഞ്ഞിന്റെ ശിരസ്സിൽ മലങ്കരസഭയുടെ കാതോലിക്കാ കിരീടം ഇരിക്കുമെന്ന് ഈ മാതാപിതാക്കൾ ഒരിക്കലും സ്വപ്നം കണ്ടിട്ടുണ്ടാവില്ല.

സ്കൂൾ വിദ്യാഭ്യാസം പഴഞ്ഞി ഗവൺമെന്റ് ഹൈസ്കൂളിൽ നിന്ന് പൂർത്തിയാക്കിയതിനുശേഷം തൃശ്ശൂർ സെന്റ് തോമസ് കോളജിൽനിന്ന് ബി.എസ്.സി. ബിരുദവും, കോട്ടയം സി.എം.എസ്. കോളജിൽ നിന്ന് സോഷ്യോളജിയിൽ പോസ്റ്റ് ഗ്രാജ്വേറ്റ് ബിരുദവും എടുത്തു. പുരോഹിതവൃത്തിയിലേക്കുള്ള ആദ്യ ചവിട്ടുപടി അഞ്ചാം ക്ലാസിൽ പഠിക്കുമ്പോഴാണ്. ഫാ. ഗീവർഗീസ് OIC ആണ് മദ്ബഹയിലേക്ക് കൈപിടിച്ചു കയറ്റിയത്. കൂടാതെ ജോസഫ് കുറ്റിക്കാട്ടിൽ കോർഎപ്പിസ്കോപ്പായുടെ ശിക്ഷണത്തിൽ സുറിയാനി ഭാഷയും പഠിച്ചു.

പുരോഹിതവൃത്തിയിലേക്ക് പോളിനെ കൈപിടിച്ചു നടത്തിയവരിൽ എടുത്തുപറയേണ്ട വ്യക്തിയാണ് അമ്മയുടെ മൂത്ത സഹോദരനായ ഇയ്യുകുട്ടി അച്ചാച്ചൻ. അദ്ദേഹം ദൈവവിളിക്ക് അനുസരണമായി പോളിനെ ഒരുക്കുന്നതിൽ ബദ്ധശ്രദ്ധനായിരുന്നു. ജീവിതം മുഴുവൻ കാഷായ വസ്ത്രവും, ബ്രഹ്മചര്യവും, മാംസാഹാരാദികളോടുള്ള വൈമുഖ്യവുമായി ജീവിതം ജീവിച്ചു തീർത്ത സന്യാസിയാണ് അദ്ദേഹം. ചെറുപ്പത്തിൽ എല്ലാ വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ കോൺഫ്രൻസുകളിലും അദ്ദേഹം പോളിനെ കൊണ്ടുപോകുമായിരുന്നു. അങ്ങനെ തനിക്ക് സാധിക്കാതെ പോയ ആഗ്രഹം തന്റെ സഹോദരിയുടെ മകനിൽ കൂടി സഫലീകരിക്കവാൻ ആ മനുഷ്യൻ അഹോരാത്രം പരിശ്രമിച്ചിരുന്നു. വൈദികവൃത്തിയിലേക്ക് പോകുന്നതിനുള്ള ആഗ്രഹം പോൾ പ്രകടിപ്പിച്ചപ്പോൾ അപ്പന്റെ മറുപടി ഇപ്രകാരമായിരുന്നു 'അച്ചൻ ആയാൽ അച്ചൻ ആകണം, പേരിനുമാത്രം നീ അച്ചനാകാൻ പോകണ്ട, മാത്രമല്ല അതൊന്നും എടുത്തുവയ്ക്കുവാൻ നിന്റെ കയ്യിൽ പാത്രം ഇല്ല. പാത്രത്തിൽ കൊള്ളാവുന്നത് എടുത്താൽ മതി' എന്നായിരുന്നു. ഇത് ചെറുതായെങ്കിലും പോളിനെ നിരാശപ്പെടുത്തിക്കാണും. സെമിനാരി പഠനത്തിന് മകനെ അയയ്ക്കാൻ ദൈവവിശ്വാസത്തിൽ ഉള്ള തീഷ്ണത അദ്ദേഹത്തെ ഭയപ്പെടുത്തിയിരുന്നു എന്ന് വേണം കരുതാൻ.

ഏതൊരു മാതാപിതാക്കളും തന്റെ പുത്രൻ വിവാഹിതനായി കാണണമെന്ന് ആഗ്രഹിക്കുന്നതുപോലെ ഈ മാതാപിതാക്കളും ആഗ്രഹിച്ചിരുന്നു പക്ഷേ, പോൾ അതിനൊന്നും വഴങ്ങാതെ ദൈവിക പൂർണ്ണതയുടെ ഇടുങ്ങിയ വഴിയേ യാത്ര ചെയ്യുവാൻ മനസ്സിനെ ഒരുക്കുകയായിരുന്നു.

കോട്ടയം വൈദികസെമിനാരിയിൽ നിന്ന് ജി.എസ്.റ്റിയും സെറാമ്പൂർ യൂണിവേഴ്സിറ്റിയിൽ നിന്ന് ബി.ഡി. ബിരുദവും സമ്പാദിച്ചു. തുടർന്ന് 1972 ഏപ്രിൽ രണ്ടിന് പരുമല സെമിനാരിയിൽ വെച്ച് യൗപ്പദ്യക്കിനോ പട്ടവും, 1973 മെയ് 31-ന് കൊരട്ടി സെമിനാരി ചാപ്പലിൽ വച്ച് പൂർണ്ണ ശെമ്മാശപട്ടവും, 1973 ജൂൺ രണ്ടിന് കൊരട്ടി സെമിനാരി ചാപ്പലിൽ വച്ച് കശീശ്ശാപട്ടവും യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്തയിൽ നിന്നും സ്വീകരിച്ചു.

മൂലേപ്പാട്, എറണാകുളം സെന്റ് മേരീസ് എന്നീ ദേവാലയങ്ങൾ സഹവി കാരിയായി സേവനം അനുഷ്ഠിച്ചു. മാർ ഗ്രിഗോറിയോസ് വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ സ്വാധീനത്തിൽ വളർന്ന ഇദ്ദേഹം കോട്ടയം, തിരുവനന്തപുരം സ്റ്റുഡന്റ് സെന്ററുകളിൽ വാർഡൻ ആയി പ്രവർത്തിച്ചു. തിരുവനന്തപുരത്തെ സ്റ്റുഡൻസ് സെന്ററിൽ വാർഡൻ ആയിരിക്കുമ്പോൾ കഴക്കൂട്ടം സൈനിക സ്കൂളിലും, പൂജപ്പുര സെൻട്രൽ ജയിലിലും വിശുദ്ധ കുർബാന അർപ്പിച്ചിരുന്നു.

1982 ഡിസംബർ 28-ന് തിരുവല്ലയിൽ ചേർന്ന മലങ്കര അസോസിയേഷൻ മേല്പട്ട സ്ഥാനത്തേക്ക് തെരഞ്ഞെടുത്തു. തെരഞ്ഞെടുക്കുമ്പോൾ പോളച്ചന് വയസ് 36. അസോസിയേഷനിൽ ഒരാൾ ചോദിച്ചു: 'മെത്രാച്ചനാവാൻ 40 വയസ് വേണമെന്നല്ലേ?' പരിശുദ്ധ മാത്യൂസ് പ്രഥമൻ ബാവാ ഉത്തരം പറഞ്ഞു '4 വർഷം കഴിയുമ്പോൾ 40 വയസ് ആയിക്കോളും.' പിന്നീട് ആരും ഒന്നും പറഞ്ഞില്ല. 1983 മെയ് 14-ന് പരുമല സെമിനാരിയിൽ വെച്ച് മാത്യൂസ് മാർ കൂറിലോസ് നിന്ന് (പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ) റമ്പാൻ സ്ഥാനവും, 1985 മെയ് 15-ന് മാവേലിക്കര പുതിയകാവ് സെന്റ് മേരീസ് ഓർത്തഡോക്സ് ദേവാലയത്തിൽ വച്ച് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായിൽ നിന്ന് 38-ാം വയസ്സിൽ കെ. ഐ. പോൾ റമ്പാച്ചൻ 'പൗലോസ് മാർ മിലിത്തിയോസ്' എന്ന പേരിൽ എപ്പിസ്കോപ്പാസ്ഥാനവും സ്വീകരിച്ചു. മാത്യൂസ് മാർ എപ്പിഫാനിയോസ്, ഫിലിപ്പോസ്

മാർ യൗസേബിയോസ്, തോമസ് മാർ അത്താനാസിയോസ്, ഗീവർഗീസ് മാർ ഈവാനിയോസ് എന്നീ പിതാക്കന്മാരാണ് ഇദ്ദേഹത്തോടോപ്പം മേല്പട്ടസ്ഥാനത്തേക്ക് ഉയർത്തപ്പെട്ടത്. പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവായാണ് മേല്പട്ട സ്ഥാനാരോഹണ ശുശ്രൂഷയ്ക്ക് നേതൃത്വം നൽകിയത്.

തുടർന്ന് 1985 ആഗസ്റ്റ് 1 മുതൽ പുതിയതായി രൂപീകരിച്ച കുന്നംകുളം ഭദ്രാസനത്തിന്റെ അമരക്കാരനായി ചുമതലയേറ്റു. കുന്നംകുളം ഭദ്രാസനത്തിന്റെ മെത്രാപ്പോലീത്തായായി നിയമിതനായ തിരുമേനി ഏറെ താമസിയാതെ ആർത്താറ്റ്, ഭദ്രാസന ആസ്ഥാനവും ചാപ്പലും നിർമ്മിച്ചു. കടന്നുവന്ന വഴികളിൽ നേരിട്ട ധാരാളം കഷ്ടപ്പാടുകൾ അഗ്നിയിൽ ഉരുക്കപ്പെട്ട പൊന്നുപോലെ ശോഭിക്കുവാൻ പരിശുദ്ധ പിതാവിനെ സഹായിച്ചു. സഭക്ക് വേണ്ടിയും അതിന്റെ സ്വാതന്ത്ര്യത്തിനും സ്വയംശീർഷകതയ്ക്കും വേണ്ടി ത്യാഗങ്ങൾ സഹിക്കാനും, പോരാടുവാനുമുള്ള ധൈര്യവും സഹനവും ദൈവകൃപയായി ലഭിച്ചുകൊണ്ടേയിരുന്നു. പ്രഥമദൃഷ്ട്യാ തെറ്റെന്നു തോന്നിപ്പിച്ച അദ്ദേഹത്തിന്റെ പല തീരുമാനങ്ങളും, നിലപാടുകളും തീർത്തും ശരിയാണെന്നു കാലം തെളിയിച്ചു. നിർമലമായ സ്നേഹത്തോടും സന്തോഷത്തോടും കൂടി എല്ലാവരെയും കരുതുവാനുള്ള വലിയ മനസ്സും, തെറ്റിനോട് കർക്കശമായി പെരുമാറാനുള്ള ആർജവത്വവും ഇതിനോടകം അദ്ദേഹം തെളിയിച്ചിട്ടുണ്ട്. കുന്നംകുളം ഭദ്രാസനത്തിനു ഉണ്ടായിട്ടുള്ള വളർച്ച അദ്ദേഹത്തിന്റെ ഭരണ നൈപുണ്യത്തിന്റെ ഉദാഹരണമാണ്. പരിശുദ്ധ പിതാവിന്റെ ആത്മീയ വഴിയും ദർശനവും കണ്ട് ഒരുപാട് വൈദികർ കുന്നംകുളം ഭദ്രാസനത്തിനും, മലങ്കര സഭയ്ക്കും വേണ്ടി വിളിച്ചടുപ്പിക്കപ്പെട്ടു. ആ വൈദിക ഗണത്തിൽ നിന്നും എളിയവനായ ഞാൻ മെത്രാപ്പോലീത്താ സ്ഥാനത്തേക്ക് തിരഞ്ഞെടുക്കപ്പെട്ടു. ഞാൻ പരിശുദ്ധ പിതാവിന്റെ ശിഷ്യനും, അതിലുപരി ബന്ധുവും കൂടിയാണ്. കുന്നംകുളം ഭദ്രാസനത്തിൽ പരിശുദ്ധ പിതാവിന്റെ സഹായ മെത്രാപ്പോലീത്തായായി ചുമതലകൾ നിർവ്വഹിക്കാനായത് വലിയ അനുഭവമായിരുന്നു

2006-ൽ പരുമലയിൽ വച്ച് പരിശുദ്ധ ദിദിമോസ് പ്രഥമൻ ബാവായുടെ അധ്യക്ഷതയിൽ കൂടിയ മലങ്കര അസോസിയേഷൻ പൗരസ്ത്യ കാതോലിക്കായുടെയും, മലങ്കര മെത്രാപ്പോലീത്തയുടെയും പിൻഗാമിയായി പൗലോസ് മാർ മിലിത്തിയോസ് തിരുമേനിയെ തിരഞ്ഞെടുത്തു. 2010 നവംബർ ഒന്നിന് പരിശുദ്ധ ദിദിമോസ് പ്രഥമൻ ബാവാ സ്ഥാനത്യാഗം ചെയ്തതിനെ തുടർന്ന് തന്റെ പിൻഗാമിയായി പൗലോസ് മാർ മിലിത്തിയോസ് തിരുമേനിയെ പരിശുദ്ധ ബസേലിയോസ് മാർത്തോമാ പൗലോസ് ദ്വിതീയൻ എന്ന നാമത്തിൽ മലങ്കരസഭാധ്യക്ഷനായി സ്ഥാനാരോഹണം ചെയ്തു. 2009-ലെയും 2010-ലെയും മേൽപട്ട സ്ഥാനാരോഹണത്തിന് പരിശുദ്ധ ദിദിമോസ് പ്രഥമൻ ബാവായോടുകൂടെ ശ്രേഷ്ഠ നിയുക്ത കാതോലിക്കാ സ്ഥാനത്തേക്ക് ഉയർത്തപ്പെട്ട പൗലോസ് മാർ മിലിത്തിയോസ് തിരുമേനിയാണ് സഹകാർമികത്വം വഹിച്ചത്.

സഭയിൽ ശാശ്വതവും സുസ്ഥിരവുമായ സമാധാനത്തിനു വേണ്ടിയും വ്യവഹാര-കലഹ രഹിതമായ ഒരു മലങ്കരസഭ നിലനിൽക്കുന്നതിനു വേണ്ടി ആഗ്രഹിക്കുകയും, പ്രാർഥിക്കുകയും, പ്രവർത്തിക്കുകയും ചെയ്ത ഒരു പിതാവാണ് പരിശുദ്ധ ബാവാ തിരുമേനി. 2017 ജൂലൈ മൂന്നിലെ വിധിക്കുശേഷം സഭ ഒന്നായി കാണുന്നതിന് വേണ്ടി, മലങ്കരസഭയുടെ വാതിൽ എല്ലാവർക്കും വേണ്ടി തുറന്നിട്ടുകൊണ്ടു (നിയമത്തിനും ഭരണഘടനക്കും വിധേയമായി) സമാധാന കല്പന പുറപ്പെടുവിക്കുകയും, അന്ത്യോഖ്യയുടെ പരിശുദ്ധ ഇഗ്നാത്തിയോസ് അപ്രേം ദ്വിതീയൻ പാത്രിയർക്കീസ് ബാവായെ ചർച്ചക്കായി ക്ഷണിക്കുകയും, അദ്ദേഹത്തിന്റെ മലങ്കര സന്ദർശനത്തെ സ്വാഗതം ചെയ്യുകയും ചെയ്തിട്ടും മറുഭാഗത്തുനിന്നും അനുകൂലമായ ഒരു പ്രതികരണം ഉണ്ടാകാഞ്ഞത് നിർഭാഗ്യകരമായിപ്പോയി. എങ്കിലും ശാശ്വത സമാധാനത്തിനു വേണ്ടിയുള്ള പരിശുദ്ധ പിതാവിന്റെ പ്രവർത്തനം തുടർന്നു

ആഗോള ക്രൈസ്തവ സഭാതലത്തിൽ അറിയപ്പെടുന്ന ഒരു സഭാപിതാവാണ് അദ്ദേഹം. 2012 നവംബർ 18-ന് കെയ്റോയിൽ നടന്ന കോപ്റ്റിക് ഓർത്തഡോക്സ് സഭയുടെ തലവൻ പരിശുദ്ധ തെവോദ്രോസ് രണ്ടാമന്റെ സ്ഥാനാരോഹണ ശുശ്രൂഷയിൽ പ്രത്യേക ക്ഷണിതാവായും, 2013 ഫെബ്രുവരി 28-ന് എത്യോപ്യൻ ഓർത്തഡോക്സ് സഭയുടെ തലവൻ പരിശുദ്ധ ആബൂനാ മത്യാസ് പാത്രിയാർക്കീസിന്റെ സ്ഥാനാരോഹണത്തിൽ മുഖ്യാതിഥിയായും പങ്കെടുത്തു. 2013 സെപ്റ്റംബർ 5-ന് വത്തിക്കാനിൽ പ്രത്യേക ക്ഷണിതാവായി എത്തി പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പയുമായി കൂടിക്കാഴ്ച്ച നടത്തി. 2013 സെപ്റ്റംബർ 9-ന് ആംഗ്ലിക്കൻ സഭാ ആസ്ഥാനമായ ലാംബെത്ത് പാലസിൽ നടന്ന എക്യുമിനിക്കൽ സമ്മേളനത്തിലും ഒക്ടോബർ 3-ന് വിയന്നയിൽ പ്രൊ ഓറിയന്റെ എക്യുമിനിക്കൽ സമ്മേളനത്തിലും മുഖ്യാതിഥിആയി പങ്കെടുത്തു.

പരിശുദ്ധ പിതാവിന്റെ മുഖ്യ നേതൃത്വത്തിൽ 2012 എറണാകുളം മറൈൻഡ്രൈവിൽ വെച്ച് കാതോലിക്കേറ്റ് സ്ഥാപനത്തിന്റെ ശതാബ്ദിയാഘോഷങ്ങൾ നടത്തുകയും അതിൽ മുഖ്യഅതിഥിയായി ഇന്ത്യയുടെ പ്രസിഡന്റ് ആയിരുന്ന ഡോ. അബ്ദുൽ കലാമും മറ്റ് വിവിധ രാഷ്ട്രീയ സാമൂഹിക മത നേതാക്കളും പങ്കെടുക്കുകയുണ്ടായി. കൂടാതെ 2016 നവംബർ മാസം കുന്നംകുളത്ത് വെച്ച് മലങ്കര മെത്രാപ്പോലീത്ത പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് ഒന്നാമൻ മെത്രാപ്പോലീത്തായുടെ ചരമ ദ്വിശതാബ്ദി സമ്മേളനം നടത്തുകയുണ്ടായി ഇതിൽ എത്യോപ്യൻ ഓർത്തഡോക്സ് സഭയുടെ പരമാധ്യക്ഷൻ പരിശുദ്ധ മത്തിയാസ് പ്രഥമൻ പാത്രിയർക്കീസ് പങ്കെടുക്കുകയുണ്ടായി

പരിശുദ്ധ പിതാവിന്റെ സ്വപ്നപദ്ധതിയായ സെന്റ് ഗ്രിഗോറിയോസ് ഇന്റർനാഷണൽ ക്യാൻസർ കെയർ സെന്റർ, പരുമല ഇന്ന് ആതുരസേവന രംഗത്ത് ഒരു മുതൽക്കൂട്ടായി പ്രവർത്തിക്കുന്നു. കൂടാതെ സ്നേഹസ്പർശം പദ്ധതിയിലൂടെ അനേക പാവപ്പെട്ട രോഗികൾക്ക് ചികിത്സ നൽകുവാനും സാധിക്കുന്നു. കൂടാതെ 2018 മാർച്ച് മാസം 23-ാം തീയതി ദേവലോകം അരമന ചാപ്പലിൽ വച്ച് പരിശുദ്ധ പിതാവിന്റെ മുഖ്യകാർമികത്വത്തിൽ വിശുദ്ധ മൂറോൻ കൂദാശയും നടത്തുവാൻ സാധിച്ചു

രോഗാതുരനായി കഴിയുമ്പോഴും "എന്റെ രോഗമല്ലേ... അത് കുഴപ്പമില്ല. എന്റെ ജീവനേക്കാളും എന്റെ ആരോഗ്യത്തെക്കാളും വലുതായി ഞാൻ കാണുന്നത് പരിശുദ്ധ സഭയെയാണ്. സഭയ്ക്കു രോഗമുണ്ടാകാതെ, സഭ അരോഗ്യദൃഢഗാത്രയായിട്ട് നിലനില്ക്കണം. സഭയ്ക്കൊരു ഊന്നുവടിയില്ലാതെ മാർത്തോമ്മാ ശ്ലീഹായുടെ ഉറച്ച സിംഹാസനത്തിൽ എന്റെ പിൻഗാമികൾ ഇരുന്ന് ഈ സഭയെ നയിക്കുവാനുള്ള ശക്തി ലഭിക്കണം. മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനം സ്വതന്ത്രമാണ്. ഇനി മറ്റാരെങ്കിലും എന്തെങ്കിലും പേരു പറഞ്ഞ് ഈ സഭയെ കടന്നാക്രമിക്കുവാൻ ദൈവം ഇടയാക്കില്ല" ഈ ബോധ്യം തിരുമേനി നിലനിർത്തി.

അച്ചൻ ആയാൽ അച്ചൻ ആകണമെന്ന് പിതാവിന്റെ വാക്കുകൾ സ്വയം വരിച്ച പരിശുദ്ധ സഭയാകുന്ന നൗകയെ നയിച്ച പ. പിതാവിന് ഭൗതിക സമ്പത്തിനേക്കാൾ ഉപരി മാതാപിതാക്കൾ കൈമാറി കൊടുത്തത് ദൈവവിശ്വാസം എന്ന പൈതൃക സ്വത്താണ്. ദൈവവിശ്വാസം മുറുകെ പിടിച്ച് സർവ്വവും ദൈവത്തിനു സമർപ്പിച്ച പരിശുദ്ധ പിതാവിന് ഹൃദയപൂർവമായ യാത്രാമംഗളമേകുന്നു. പറുദീസായിൽ വീണ്ടും കണ്ടുമുട്ടാനിടയാവട്ടെ.



അസി. വികാരി, സെ. തോമസ് ഓർത്തഡോക്സ് ചർച്ച് ഫിലാഡൽഫിയ

2022 ജൂലൈ 10

### പെന്തിക്കോസ്തിക്കു ശേഷം അഞ്ചാം ഞായർ

മർക്കോ 9:3341

സന്ദർഭം: ആദ്യം മിശിഹാ കഷ്ടത സഹിക്കണം എന്ന് വിശദീകരിക്കുന്നു, തുടർന്ന് കഷ്ടപ്പെട്ട മിശിഹായുടെ ശിഷ്യനാകുന്നതിന്റെ അർത്ഥമെന്താണെന്ന് യേശു വിശദീകരിക്കുന്നു.

1. നമുക്ക് ക്രിസ്തു സ്ഥാപിച്ച മഹത്വത്തിന്റെ മാനദണ്ഡം അനുസരിച്ചു ജീവിക്കാം വളരെ സാധാരണമായ ഒരു പ്രശ്നത്തെക്കുറിച്ച് ശിഷ്യന്മാർ തമ്മിൽ തർക്കിക്കുകയായിരുന്നു – അവരിൽ ആരാണ് വലിയവൻ? യേശു അവരോട് പറഞ്ഞു, 'ഒരുവൻ മുമ്പൻ ആകുവാൻ ഇച്ഛിച്ചാൽ അവൻ എല്ലാവരിലും ഒടുക്കത്തവനും എല്ലാവർക്കും ശുശ്രൂഷകനും ആകേണം' (9:35). മഹത്വത്തിന്റെ നിലവാരം മാറ്റാൻ യേശു ശിഷ്യന്മാരെ പഠിപ്പിക്കുകയാണ്. മഹത്വത്തിലേക്കുള്ള പാത സേവനത്തിലൂടെയാണ്, മറ്റൊരാളുടെ മേലുള്ള അധികാരമല്ല ഇത് ക്രിസ്തുവിന്റെ പഠിപ്പിക്കലിന്റെ ഒരു പ്രധാന ഭാഗമാണ്, ഇത് സുവിശേഷങ്ങളിലൂടെ ആവർത്തിക്കപ്പെടുന്നു (അ . മർക്കോസ് 9:33–35; മത്തായി 18:1,4; ലൂക്കോസ് 9:46, 48. ആ . മർക്കോസ് 10:41–45; മത്താ. 20:26; മത്തായി 23:11. ഇ . ലൂക്കോസ് 22: 24–27. ഉ. യോഹന്നാൻ 13: 1 17). കുരിശിന്റെ സന്ദേശത്തിന്റെ പ്രായോഗിക തലമാണിത്.

**2. ഏറ്റവും ചെറിയവരെ സ്വീകരിച്ചുകൊണ്ട് ക്രിസ്തുവിനെ സ്വീകരിക്കാം.**

യേശു പറഞ്ഞു, 'ഇങ്ങനെയുള്ള ശിശുക്കളിൽ ഒന്നിനെ എന്റെ നാമത്തിൽ കൈക്കൊള്ളുന്നവൻ എന്നെ കൈക്കൊള്ളുന്നു' (v. 37). യേശുവിന്റെ അഭിപ്രായത്തിൽ, മറ്റുള്ളവരെ നാം സ്വാഗതം ചെയ്യുമ്പോഴെല്ലാം യേശുവിനെയാണ് സ്വീകരിക്കുന്നത്. ആവശ്യക്കാരോടുള്ള നമ്മുടെ സ്വീകാര്യക്ഷമത യേശുവിനോടുള്ള നമ്മുടെ സ്വീകാര്യക്ഷമതയാണ്. യേശു അയയ്ക്കുന്ന ഒരാളെ സ്വീകരിക്കുമ്പോഴെല്ലാം നാം യേശുവിനെ സ്വീകരിക്കുന്നതായി യേശു പ്രസ്താവിക്കുന്നു (ലൂക്കോസ് 10:16; മത്തായി 10:40). പുരാതന ക്രിസ്ത്യൻ ഗ്രന്ഥമായ didache പ്രകാരം, 'നിങ്ങളുടെ അടുക്കൽ വരുന്ന ഓരോ അപ്പോസ്തോലനും കർത്താവായി സ്വീകരിക്കപ്പെടട്ടെ'. അതുപോലെ, കുട്ടി നിസ്സഹായനും മറ്റുള്ളവരെ ആവശ്യമുള്ളവനുമായതിനാൽ യേശു കുട്ടിയുടെ മാതൃക ഉപയോഗിക്കുന്നു (ലൂക്കോസ് 9:47–48, മത്തായി 18:2,5). വിശുദ്ധ ജോൺ ക്രിസോസ്റ്റം പ്രസ്താവിക്കുന്നു: 'ക്രിസ്തുവിനെ പള്ളിയുടെ വാതിൽക്കൽ യാചകനിൽ കണ്ടെത്താനായില്ലെങ്കിൽ, കാസായിൽ അവനെ കാണുകയില്ല' ഒരു പാനപാത്രത്തെക്കുറിച്ച് യേശു പരാമർശിക്കുന്നതിന്റെ കാരണം (വാക്യം 41) ചെറിയ സഹായവും ദൈവത്തിന്റെ ദൃഷ്ടിയിൽ മഹത്തായതായി കണക്കാക്കുന്നു.

**3. നമുക്കു പ്രതികൂലമല്ലാത്തവൻ നമുക്കു അനുകൂലമല്ലോ (9:40)**

ദൈവരാജ്യത്തിനുവേണ്ടി നല്ല വേല ചെയ്യുന്നവരെ ശിഷ്യന്മാർ നിരുത്സാഹപ്പെടുത്തരുതെന്ന് യേശു വിശദീകരിക്കുന്നു. നമ്മുടെ ശത്രു മാംസവും രക്തവുമല്ല, മറിച്ച് ദുഷ്ടാത്മീയ ശക്തികളാണ് (എഫെസ്യർ 6:12). നാം ക്രിസ്തുവിനെ അനു ഗമിക്കുകയാണെങ്കിൽ, അവന്റെ രാജ്യത്തിന് വേണ്ടിയുള്ള എല്ലാ പ്രവൃത്തിയും പ്രോത്സാഹിപ്പിക്കുകയും നമ്മുടെ സ്വന്തം സാമ്രാജ്യങ്ങൾ കെട്ടിപ്പടുക്കുന്നതിൽ താൽപ്പര്യമില്ലാത്തവരായിരിക്കുകയും വേണം. ഇടുങ്ങിയ ചിന്താഗതിയുള്ളതും മർക്കടമുഷ്ടിയുള്ളവരുമാകരുത്. സമൂഹം കൂടുതൽ ഭിന്നതപ്പെടുമ്പോൾ, നമ്മളെപ്പോലെയല്ലാത്ത ആളുകളുമായി പാലങ്ങൾ പണിയാൻ ശ്രമിക്കണം.

2022 ജൂലൈ 17

### പെന്തിക്കോസ്തിക്കു ശേഷം ആറാം ഞായർ

മത്താ 12 0–17

**1. 'എനിക്കു അനുകൂലമല്ലാത്തവൻ എനിക്കു പ്രതികൂലം ആകുന്നു' (12:30).**

യേശുവിന്റെ ഈ വചനം കഴിഞ്ഞ ആഴ്ച്ചയിലെ സുവിശേഷത്തിൽ (മർക്കോസ് 9:40) നാം വായിച്ചതിന് വിരുദ്ധമാണെന്ന് തോന്നുന്നു. എന്നാൽ വിശുദ്ധ മത്തായിയും വിശുദ്ധ മർക്കോസും ഉപയോഗിക്കുന്ന 'എനിക്കു അനുകൂലമല്ലാത്തവൻ', 'നമുക്കു പ്രതികൂലമല്ലാത്തവൻ' എന്നിവ തമ്മിലുള്ള വ്യത്യാസം നാം മനസ്സിലാക്കേണ്ടതുണ്ട്. വിശുദ്ധ മർക്കോസിന്റെ അഭിപ്രായത്തിൽ, 'നമുക്കു പ്രതികൂലമല്ലാത്തവൻ' എന്നത് നമ്മുടെ സമൂഹത്തിന്റെ പൂർണ്ണ ഭാഗമല്ലെങ്കിലും ക്രിസ്തുവിനെ എതിർക്കാത്ത ആളുകളെയാണ് സൂചിപ്പിക്കുന്നത്. വിശുദ്ധ മത്തായിയുടെ അഭിപ്രായത്തിൽ, 'എനിക്കു അനുകൂലമല്ലാത്തവൻ' എന്ന് പറയുന്നത്, പരീശന്മാർ യേശുവിനെ ഭ്രാന്തനാണെന്ന് ആരോപിച്ചതിന് ശേഷമാണ്. അതുകൊണ്ട് ഇവിടെ 'എനിക്കു അനുകൂലമല്ലാത്തവൻ' എന്നത് യേശുവിനെ വ്യക്തമായി എതിർക്കുകയും യേശു ക്രിസ്തുവാണെന്ന് നിഷേധിക്കുകയും ചെയ്യുന്നവരെ സൂചിപ്പിക്കുന്നു. നാലാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന വിശുദ്ധ ജെറോം, വിശുദ്ധ മത്തായിയിലെ വാക്യത്തെക്കുറിച്ച് അഭിപ്രായപ്പെട്ടുകൊണ്ട് പറഞ്ഞത് 'എനിക്കു അനുകൂലമല്ലാത്തവൻ' പിശാചാണെന്ന് പറഞ്ഞു. "ഇത് പാഷണ്ഡങ്ങളെയും ഭിന്നിപ്പിനെയും കുറിച്ച് പറഞ്ഞതാണെന്ന് ആരും കരുതരുത്. വിപുലീകരണത്തിലൂടെ ഇത് ഈ രീതിയിൽ മനസ്സിലാക്കാം എന്നത് ശരിയാണ്. എന്നാൽ ഇനിപ്പറയുന്നവയിൽ നിന്നും വാക്കുകളുടെ സന്ദർഭത്തിൽ നിന്നും അത് പിശാചിനെ സൂചിപ്പിക്കുന്നു' (വി. ജെറോം).

**2 . നമുക്ക് ഫലം കായ്ക്കുന്ന ക്രിസ്ത്യാനികളായി മാറാം**

നല്ല ഫലം പുറപ്പെടുവിക്കുന്ന നല്ല വൃക്ഷത്തോടാണ് യേശു നല്ല മനുഷ്യനെ ഉപമിക്കുന്നത്. "ഒരു ചീത്ത വൃക്ഷമോ നല്ല വൃക്ഷമോ അങ്ങനെയായിത്തീരുന്നത് കൊണ്ടാണ്" എന്ന് കാണിക്കുന്നതിനാണ് യേശു ഈ ഉദാഹരണം നൽകുന്നതെന്ന് അലക്സാണ്ട്രിയയിലെ ഒറിജൻ പറയുന്നു. യേശു നല്ല നിധിയെ പരാമർശിക്കുമ്പോഴും ഇതേ അർത്ഥം തന്നെയാണ് ഉദ്ദേശിക്കുന്നത്. അലക്സാണ്ട്രിയയിലെ കൂറിലോസിന്റെ അഭിപ്രായത്തിൽ, 'നിധി എന്ന് പറയുമ്പോൾ, ക്രിസ്തു ആത്മാവിൽ കിടക്കുന്ന നിരവധി ഉദ്ദേശ്യങ്ങളെ സൂചിപ്പിക്കുന്നു. ആളുകൾ നല്ലതോ ചീത്തയോ ആകുന്നത് ജന്മം കൊണ്ടല്ല, മറിച്ച് അവരുടെ സ്വന്തം തിരഞ്ഞെടുപ്പിലൂടെയാണ്.' അതിനാൽ, വൃക്ഷവും നിധിയും നമ്മുടെ ആത്മാവിനെ പ്രതിനിധീകരിക്കുന്നു, അവയിൽ നി ന്ന് ഫലങ്ങൾ പുറപ്പെടുന്നു. യേശു എടുത്തുകാട്ടുന്ന ഫലം വാക്കുകളാണ് (v. 36, 37; cf. 15:11). വിശുദ്ധ ജോൺ ക്രിസോസ്റ്റം ഇപ്രകാരം പ്രസ്താവിക്കുന്നു, 'ദുഷ്ടത ഉള്ളിൽ കവിഞ്ഞൊഴുകുമ്പോൾ, അതിന്റെ വാക്കുകൾ ഒരാളുടെ വായിൽ നിന്ന് ഒഴുകും.' അതിനാൽ, നമുക്ക് നമ്മുടെ ആത്മാവിനെ നല്ലതായി മാറ്റാം.

**3. നമുക്ക് ന്യായവിധി ദിവസത്തിനായി ഒരുങ്ങാം**

നാം എല്ലാവരും ന്യായവിധി ദിവസത്തിലേക്ക് വരുമെന്ന് യേശു നമ്മെ ഓർമ്മിപ്പിക്കുന്നു (12:36; റോമ. 14.10–12; 1 കോരി. 3:12–15; 2 കൊരി. 5:10). ന്യായവിധിയിൽ ക്രിസ്തു നമ്മോട് കരുണ കാണിക്കുമെന്നാണ് നമ്മുടെ പ്രതീക്ഷ. അതുകൊണ്ടാണ് നമ്മുടെ നന്മയിലല്ല ദൈവകൃപയിലാണ് ആശ്രയി

ക്കുന്നതെന്ന് പ്രാർത്ഥനകൾ നമ്മെ ഓർമ്മിപ്പിക്കുന്നു. നാം മാനസാന്തരത്തോടെ ന്യായവിധിയുടെ ദിവസത്തിനായി ഒരുങ്ങണം.

**2022 ജൂലൈ 24**
### പെന്തിക്കോസ്തിക്കു ശേഷം ഏഴാം ഞായർ
മർക്കോ. 3:20-30

സന്ദർഭം: യേശു വീട്ടിലേക്ക് വിരമിക്കുന്നു, എന്നാൽ രണ്ട് കൂട്ടം ആളുകൾ അവനെ പിന്തുടരുന്നു: ശാസ്ത്രിമാരും അദ്ദേഹത്തിന്റെ കുടുംബവും. രണ്ടു കൂട്ടരും യേശുവിനെ കുറ്റപ്പെടുത്തുന്നു! Vv. 2021 യേശുവിന്റെ വൻ ജനപ്രീതിയും അവന്റെ വിവേകത്തെക്കുറിച്ചുള്ള കുടുംബത്തിന്റെ ആശങ്കയും വിവരിക്കുന്നു. vv.2230, അവിടെ യേശു ശാസ്ത്രിമാരുടെ ആരോപണങ്ങളോട് ഉപമകളിലൂടെ പ്രതികരിക്കുന്നു.

**1. യേശു എങ്ങനെ തെറ്റിദ്ധരിക്കപ്പെടുന്നു?**

യേശുവിന്റെ പ്രവർത്തനങ്ങളും വാക്കുകളും ഉണ്ടായിരുന്നിട്ടും, അവന്റെ കുടുംബവും ശാസ്ത്രിമാരും യേശുവിനെ തെറ്റിദ്ധരിക്കുന്നു. യേശു സാത്താനുമായി സഖ്യത്തിലാണെന്ന് ശാസ്ത്രിമാർ ആരോപിക്കുന്നു, അവന്റെ കുടുംബം അവനെ ഭ്രാന്തനാണെന്ന് ആരോപിക്കുന്നു. അവരുടെ മതപരമായ അന്ധതയിൽ ശാസ്ത്രിമാർക്ക് യേശു ഇത്ര വ്യക്തമായി പ്രകടമാക്കിയത് കാണാൻ കഴിഞ്ഞില്ല: അവന്റെ പ്രവൃത്തി ദൈവത്തിന്റേതായിരുന്നു. ആളുകൾ യേശുവിനോട് എങ്ങനെ പ്രതികരിക്കുമെന്ന് കുടുംബാംഗങ്ങൾ ഭയപ്പെട്ടു. നമ്മുടെ ജീവിതത്തിൽ യേശുവിനെയും അവന്റെ പ്രവർത്തനത്തെയും നമ്മൾ എങ്ങനെ തെറ്റിദ്ധരിക്കുന്നു?

**2. നിങ്ങളുടെ ഇടവകയെ ഒരു കുടുംബമായി പരിഗണിക്കുക**

ക്രിസ്തീയ കുടുംബം കേവലം ജൈവകുടുംബമല്ല. യേശു കുടുംബ ഘടനയെ ഇല്ലാതാക്കുകയല്ല, മറിച്ച് ദൈവത്തിന്റെ കുടുംബത്തെ ഉൾപ്പെടുത്തുന്നതിനായി ജൈവികവും അണുകുടുംബവുമായുള്ള നമ്മുടെ പരമ്പരാഗത അർത്ഥം വികസിപ്പിക്കുകയാണ്. യേശുവിന്റെ ബന്ധുവായിരിക്കുക എന്നാൽ പിതാവ് അവനിലൂടെ പറയുന്നത് കേൾക്കുകയും പ്രവർത്തിക്കുകയും ചെയ്യുക എന്നതാണ്. നമ്മുടെ യഥാർത്ഥ കുടുംബം എല്ലാ വിശുദ്ധന്മാരുടെയും കൂട്ടായ്മയും, മുമ്പ് പോയവരും കർത്താവിനെ അനുസരിക്കുകയും പിന്തുടരുകയും ചെയ്ത എല്ലാ പുരുഷന്മാരും സ്ത്രീകളും ചേർന്നതാണ് (എബ്രായർ 11-12). ഭിന്നിപ്പിന്റെയും വിയോജിപ്പിന്റെയും അനന്തരഫലങ്ങളെക്കുറിച്ചും അദ്ദേഹം മുന്നറിയിപ്പ് നൽകുന്നു ഇന്ന് അനേകം ആളുകൾ സഭയെ നോക്കുന്നത് അവർ ഒരു ഉപഭോക്താവായ സേവനങ്ങൾ വാഗ്ദാനം ചെയ്യുന്ന ഒരു സ്ഥാപനമായിട്ടാണ്. നമ്മുടെ ഇടവകയെ ഒരു കുടുംബം പോലെയാക്കാൻ നമുക്ക് പ്രവർത്തിക്കാം.

**3. പരിശുദ്ധാത്മാവിനെതിരായ ദൈവദൂഷണം എന്താണ്**

പരിശുദ്ധാത്മാവിനെതിരായ ദൈവദൂഷണത്തിന് സഭാപിതാക്കന്മാർ രണ്ട് അനുബന്ധ വിശദീകരണങ്ങൾ നൽകിയിട്ടുണ്ട്. ആദ്യം പരിശുദ്ധാത്മാവിനെതിരായ ദൂഷണം പരിശുദ്ധാത്മാവ് യേശുവിൽ ഉണ്ടെന്നും യേശു കർത്താവാണെന്നും നിഷേധിക്കലാണ് (1 കൊരിന്ത്യർ 12:3). പരിശുദ്ധനായ പോയിറ്റിയേഴ്സിന്റെ ഹിലാരി പറഞ്ഞത്, 'ക്രിസ്തു ദൈവത്തിൽനിന്നുള്ളവനാണെന്ന് നിഷേധിക്കുകയോ പിതാവിന്റെ ആത്മാവിന്റെ സത്ത അവനിൽ വസിക്കുന്നു എന്ന് നിരാകരിക്കുകയോ ചെയ്യുന്ന ഒരാൾ മാപ്പിന് അതീതനാണ്.' രണ്ടാമതായി, മാമോദീസായിക്ക് ശേഷവും മാനസാന്തരപ്പെടാതെ സ്ഥിരവും നിരന്തരമായതുമായ പാപത്തിൽ നില്കുന്നെങ്കിൽ മാപ്പില്ല. വിശുദ്ധ അഗസ്റ്റിൻ പറയുന്നതനുസരിച്ച്, അതിനാൽ മാനസാന്തരപ്പെടാത്തത് ആത്മാവിനെതിരായ ദൈവദൂഷണമാണ്'

**2022 ജൂലൈ 31**
### പെന്തിക്കോസ്തിക്കു ശേഷം എട്ടാം ഞായർ
മർക്കോ. 4:1-20

**1. ഹൃദയം എന്ന നിലം ഒരുക്കുക**

നല്ല മണ്ണ് സ്വീകാര്യമായ ഹൃദയത്തെ സൂചിപ്പിക്കുന്നു. നമ്മുടെ ഹൃദയങ്ങളെ ദൈവവചനത്തിന് സ്വീകാര്യമാക്കുന്നതിന്, കഠിനമായ ഭാഗങ്ങൾ തകർക്കണം (cf. സങ്കീർത്തനം 51:17). ദൈവത്തിന്റെ വചനമെന്ന വിത്ത്, ഉദാരമായ കൈകൊണ്ടും ഉദ്ദേശ്യത്തോടെയും പ്രചരിപ്പിക്കപ്പെടുന്നു. ക്രിസ്തുവിനെ അനുകരിച്ചുള്ള ജീവിതമാണ് ഫലം. കർത്താവിന് മനോഹരമായ ഒരു മുന്തിരിത്തോട്ടമായി ഹൃദയത്തെ ഒരുക്കണം. ആഴത്തിൽ കുഴിച്ചില്ലെങ്കിൽ നമുക്ക് ഫലം പുറപ്പെടുവിക്കാൻ കഴിയില്ല (4:5). 'ഞങ്ങളെ നൽനിലമാക്കണമേ' എന്ന് പാടാം. (രള. യിരെമ്യാവ് 4:3; യെഹെസ്കേൽ 36:9; യാക്കോബ് 1:21)

**2. ദൈവരാജ്യത്തിന്റെ മർമ്മം സ്വീകരിക്കുക.**

മാമോദീസായേറ്റവർ ദൈവരാജ്യത്തിന്റെ രഹസ്യത്തിന്റെ നിഗൂഢത ലഭിച്ചവരാണ്. പണ്ട് മറഞ്ഞിരുന്നതും എന്നാൽ ഇപ്പോൾ യേശുക്രിസ്തുവിൽ വെളിപ്പെട്ടതുമായ സുവിശേഷം തന്നെയാ ണ് രഹസ്യം (1 കൊരിന്ത്യർ 2:7; റോമർ 16:25; എഫെസ്യർ 1:9). പഴയ നിയമത്തിൽ വെളിപ്പെടാത്തതും പുതിയ നിയമത്തിൽ വെളിപ്പെട്ടതുമായ സത്യത്തെയാണ് ഇത് സൂചിപ്പിക്കുന്നത്. യേശുക്രിസ്തുവിലുള്ള വിശ്വാസമാണ് രഹസ്യം തുറക്കുന്ന താക്കോൽ. ശിഷ്യത്വം എന്നാൽ നിഗൂഢതയിലേക്കുള്ള പ്രാഥമികശിക്ഷണമാണ്. അപ്പോസ്തോലന്മാരെപ്പോലെ സത്യം അറിയാനുള്ള ആത്മാർത്ഥമായ ഹൃദയത്തോടെയും ലളിതമായ ആഗ്രഹത്തോടെയും യേശുവിന്റെ അടുക്കൽ വരുന്നവർക്ക് അവന്റെ രാജ്യത്തിന്റെ മർമങ്ങൾ ലഭിക്കും.

**3. ക്രിസ്തുവിൽ ആഴത്തിൽ വേരൂന്നിയിരിക്കുക**

ഉള്ളിൽ വേരില്ലാതെ ക്ഷണികന്മാർ ആകരുത് (4:17). ആധുനിക കരിസ്മാറ്റിക് പ്രസ്ഥാനത്തിന്റെ ഉപരിപ്ലവമായ ആത്മീയതയിൽ നിന്ന് വ്യത്യസ്തമായി നമ്മുടെ ആത്മീയ ജീവിതം കൂടുതൽ ആഴം ഉള്ളതായിരിക്കണം. 'ആറ്റരികത്തു നട്ടിരിക്കുന്നതും തക്കകാലത്തു ഫലം കായ്ക്കുന്നതും ഇലവാടാത്തതുമായ വൃക്ഷംപോലെ' ആകണമെങ്കിൽ (സങ്കീർത്തനം 1:3) നാം ക്രിസ്തുവിൽ വേരൂന്നിയിരിക്കണം (കൊലോസ്യർ 2:7). ആദ്യം നാം ക്രിസ്തുവിൽ ആഴത്തിൽ വേരുകൾ അയച്ചുകൊണ്ട് താഴേക്ക് വളരേണ്ടതുണ്ട്, തുടർന്ന് നാം മുകളിലേക്ക് വളരുകയും ഫലം കായ്ക്കും (cf. സങ്കീർത്തനം 92:13)

**4. ധനത്തിന്റെ വഞ്ചനയെ സൂക്ഷിക്കുക.**

ഉപഭോക്തൃവൽക്കരണത്തിനും ഉദാരവൽക്കരണത്തിനും ശേഷം കേരളത്തിന്റെ സാമ്പത്തിക സംസ്കാരം മാറി. സമ്പത്തിന്റെ വഞ്ചനയെക്കുറിച്ച് നാം പ്രത്യേകം ശ്രദ്ധിക്കേണ്ടതുണ്ട്. സമ്പത്ത് അത് വാഗ്ദാനം ചെയ്യുന്നതിനേക്കാൾ കുറവാണ് നൽകുന്നത്. 'ഇഹലോകത്തിന്റെ ചിന്തകളും ധനത്തിന്റെ വഞ്ചനയും മറ്റുവിഷയ മോഹങ്ങളും അകത്തു കടന്നു, വചനത്തെ ഞെരുക്കി നഷ്ഫലമാക്കി തീർക്കുന്നതാകുന്നു' (4:19). ഭൗമിക സമ്പത്തിനോടുള്ള നമ്മുടെ ആഗ്രഹം സ്വർഗീയ സമ്പത്ത് കവർന്നെടുക്കാൻ അനുവദിക്കരുത്. (1 തിമൊ. 6:10-11; എബ്രായർ 13:5; ലൂക്കോസ് 12:15)

**2022 ഓഗസ്റ്റ് 7**
### കൂടാരപ്പെരുന്നാളിനു ശേഷം ഒന്നാം ഞായർ
മത്താ 21 28-32

സന്ദർഭം: 21:28-22:14-ലെ മൂന്ന് ഉപമകൾ പീഡാനുഭവത്തിനു തൊട്ടുമുമ്പ് ദൈവാലയത്തിൽ യേശു നടത്തിയ പ്രസംഗത്തിന്റെ ഭാഗമാണ്. യേശുവിനെ സ്വീകരിക്കാൻ അവസരം ലഭിച്ചിട്ടും അവനെ നിരസിച്ചതിന് യഹൂദ മതനേതാക്കളെ ഈ ഉപമകളിൽ വിമർശിക്കുന്നു. 1. പ്രവൃത്തികൾ വാക്കുകളേക്കാൾ ഉച്ചത്തിൽ സംസാരിക്കുന്നു

മത്തായിയുടെ സുവിശേഷത്തിൽ, 'അതെ' എന്ന് പറയുന്നവനല്ല, യഥാർത്ഥത്തിൽ പോയി പ്രവർത്തിക്കുന്നവനാണ് പിതാവിന്റെ ഇഷ്ടം ചെയ്യുന്നത് (7:21; 12:50; 23:3). നേതാക്കളുടെ അനുസരണക്കേട് വലിയ പാപികളുടെ വിശ്വാസവും പശ്ചാത്താപവുമായി വ്യത്യസ്തമാണ്. നേതാക്കൾ, ഭക്തിയുടെ മേലങ്കിധരിച്ച

ശേഷം 18-ാം പേജിൽ..

27




## ക്രിസ്തീയ സഭയുടെ അടിസ്ഥാന ശിലകളായ പന്തിരുവർ

**(അപ്പോ. പ്ര. 1:12–26)**

ഗ്രന്ഥകർത്താവായ വി. ലൂക്കോസിന്റെ ഗുരുവായ പ. പൗലോസ് ശ്ലീഹാ പന്തിരുവരെ വിളിച്ചിരുന്നത് "ദൈവഭവനത്തിന്റെ അടിസ്ഥാന ശിലകൾ" എന്നാണ് (എഫെ 2:20). ലൂക്കോസിന്റെ സുവിശേഷത്തിൽ പറയുന്നതിൽ നിന്നും അല്പം വ്യത്യസ്തമായിട്ടാണ് പന്തിരുവരുടെ പേരുകൾ നമ്മുടെ വേദഭാഗത്തു പറയുന്നത് (ലൂക്കോ. 6:14–16). സുവിശേഷത്തിൽ ശീമോനുശേഷം അന്ത്രയോസിന്റെ പേരാണ് പറയുന്നതെങ്കിൽ ഇവിടെ യോഹന്നാന്റെ ആ പേരാണ് സ്ഥാനത്തു വരുന്നത്. സെബദി പുത്രന്മാരുടെ പേരുകൾ കഴിഞ്ഞാൽ അപ്പോസ്തോല പ്രവർത്തികളിലെ ക്രമമനുസരിച്ച് ഫിലിപ്പോസും തോമസുമാണ് വരുന്നത്. സുവിശേഷത്തിൽ ഫിലിപ്പോസിനുശേഷം ബർത്തലോമായിയാണ് പ്രത്യക്ഷപ്പെടുന്നത്. രണ്ടിടത്തും അടുത്തപേര് മത്തായി എന്നാണ്. അല്ഫായിയുടെ പുത്രൻ യാക്കോബും എരിവുകാരനായ ശീമോനുമാണ് ഇരുഗ്രന്ഥങ്ങളിലെയും അടുത്ത പേരുകൾ സുവിശേഷത്തിൽ യാക്കോബിന്റെ പുത്രനായ യൂദായും, ഇസ്കര്യോത്താവിന്റെ മകൻ യൂദായും ഉണ്ടെങ്കിലും അപ്പോസ്തോല പ്രവർത്തികൾ പുനരുത്ഥാനത്തിനുശേഷമുള്ള സഭയെപ്പറ്റി പറയുന്നതിനാൽ കർത്താവിനെ തള്ളിപ്പറഞ്ഞ ഇസ്കര്യോത്താ യൂദായെപ്പറ്റി പറയുവാനൊക്കുകയില്ലല്ലോ; സുവിശേഷത്തിൽ ആ പേരുപറയുമ്പോൾ തന്നെ പിന്നീട് യൂദാ വഞ്ചകനായി മാറി എന്നും കൂടി രേഖപ്പെടുത്തിയിട്ടുണ്ട്. പന്തിരുവർ "നിരന്തരമായ പ്രാർത്ഥനാജീവിത" മുള്ളവരായിട്ടാണ് അപ്പോസ്തോല പ്രവർത്തികളിൽ ചിത്രീകരിക്കപ്പെട്ടിരിക്കുന്നത് സുവിശേഷ ഭാഗത്ത് യേശു ഒരു രാത്രി മുഴുവൻ പ്രാർത്ഥന കഴിച്ചശേഷമാണ് അവരെ തിരഞ്ഞെടുത്തതെന്ന് നമുക്ക് കാണാം (ലൂക്കോ 6:12). പന്തിരുവർ "ഏക മനസ്സുള്ളവരായിരുന്നു" എന്ന് നമ്മുടെ വേദഭാഗത്തു നാം വായിക്കുന്നു അവരോടു ചേർന്നു പ്രവർത്തിച്ചവരായി യേശുവിന്റെ അമ്മ മറിയാമിന്റെയും യേശുവിന്റെ സഹോദരങ്ങളെയും നാം കാണുന്നു. ഇതു കൂടാതെ "ചില സ്ത്രീകളും" പന്തിരുവരോടൊപ്പം പ്രവർത്തിച്ചവരായിട്ടുണ്ട്. ലൂക്കോസിന്റെ സുവിശേഷം 8–ാം അധ്യായമനുസരിച്ച് ഇവർ "ദുരാത്മാവ് വേർപെട്ടുപോയവരും രോഗസൗഖ്യം ലഭിച്ചവരുമായ" സ്ത്രീകളാണ്: മഗ്ദലനമറിയാം, ഹെരോദാവിന്റെ കാര്യവിചാരകനായ കൂസായുടെ ഭാര്യ ജോവാനാ, സൂസന്ന എന്നിവരും യേശുവിനെയും ശിഷ്യന്മാരെയും സാമ്പത്തികമായി പിന്താങ്ങിയ ചില സ്ത്രീകളുമാണ് (ലൂക്കോ 8 2–3). യേശുവിന്റെ ശിഷ്യത്വം സ്വീകരിച്ച പുരുഷന്മാരും സ്ത്രീകളും അനേകമായിരിക്കാമെങ്കിലും പന്തിരുവർക്ക് ഒരു പ്രത്യേക സ്ഥാനവും ദൗത്യവുമാണുണ്ടായിരുന്നത്. അവർ യിസ്രായേലിന്റെ പന്ത്രണ്ട് ഗോത്രങ്ങളുടെ തലവന്മാരായിത്തീരും എന്നതും യുഗാന്ത്യത്തിൽ പന്ത്രണ്ട് സിംഹാസനങ്ങളിലിരിക്കേണ്ടവരാണെന്നതും നാം സുവിശേഷത്തിൽ വായിക്കുന്നുണ്ട് (ലൂക്കോ. 22.30; മത്താ. 19.27). പഴയനിയമത്തിലെ പന്ത്രണ്ട് ഗോത്രപിതാക്കന്മാരുടെ പിൻതുടർച്ചക്കാരാണ് പന്തിരുവരായ ക്രിസ്തു ശിഷ്യന്മാർ. ഇതുകൊണ്ടുതന്നെയാണ് കർത്താവിനെ ഒറ്റിക്കൊടുത്ത യൂദായ്ക്കു പകരം മറ്റൊരാളെ തിരഞ്ഞെടുത്ത് പന്ത്രണ്ട് എന്ന സംഖ്യ നിലനിർത്തേണ്ടിവന്നത്

**മത്ഥിയാസിന്റെ തിരഞ്ഞെടുപ്പ്** (അപ്പോ. പ്ര. 1:15–26)

ഇസ്ക്കര്യോത്താ യൂദായുടെ മരണത്തെപ്പറ്റി 120 പേർ ചേർന്ന ആദിമസഭയുടെ കൂട്ടായ്മയിൽ പത്രോസിന്റെ പ്രസംഗത്തിൽ നാം വായിക്കുന്നു. യൂദാ ചെയ്തതു പഴയനിയമ പ്രവചനത്തിന്റെ പൂർത്തീകരണമെന്നാണ് പത്രോസ് അഭിപ്രായപ്പെട്ടത് വി മത്തായിയുടെ സുവിശേഷത്തിൽ യൂദാ കെട്ടിഞാന്നു മരിച്ചതായി നാം വായിക്കുന്നുവെങ്കിൽ (മത്താ. 27:3–10) ഇവിടെ നാം വായിക്കുന്നത് യൂദാ ഉയർന്ന ഒരു സ്ഥലത്തുനിന്നും (മരത്തിൽ നിന്നാകാം) തലകീഴായി വീണു കുടലെല്ലാം തെറിച്ചുപോയതായിട്ടാണ്. യേശുവിനെ ഒറ്റിക്കൊടുത്തതിനു കിട്ടിയ പ്രതിഫലം യൂദാ യറുശലേം ദേവാലയത്തിൽ എറിഞ്ഞ് ഉപേക്ഷിച്ചതായും ആ പണം കൊണ്ട് യഹൂദ നേതാക്കന്മാർ കുശവന്റെ നിലം വാങ്ങിയതായും അതു പരദേശികളുടെ ശവസംസ്ക്കാരത്തിനുള്ള സ്ഥലമായി ഉപയോഗിക്കപ്പെട്ടു എന്നും കാണുന്നു; "രക്തനിലം" എന്നർത്ഥമുള്ള "അക്കൽദാമാ" എന്നതാണ് ഈ സ്ഥലത്തിന്റെ പേര്.

യൂദായ്ക്കു പകരം പുതിയൊരു ശിഷ്യനെ തിരഞ്ഞടുക്കേണ്ടയാവശ്യം പത്രോസ് വ്യക്തമാക്കുകയാണ്. ഇതു സങ്കീർത്തനം 69,25 ന്റെ പൂർത്തീകരണത്തിനായി ഭവിയ്ക്കും എന്ന ലൂക്കോസ് പറയുന്നു. പുതിയ ശിഷ്യന്റെ യോഗ്യത അദ്ദേഹം യേശുവിനോടുകൂടി യോഹന്നാൻ സ്നാപകനിൽ നിന്നും യേശു സ്നാനമേറ്റതു മുതൽ സ്വർഗ്ഗാരോഹണം വരെയുള്ള സംഭവങ്ങൾക്ക് സാക്ഷിയായിരിക്കണം എന്നതാണ് ഇതനുസരിച്ച് രണ്ടു സ്ഥാനാർത്ഥികളാണ് നിർദ്ദേശിക്കപ്പെട്ടത് ഒന്നാമത്, ബർശേബാ എന്നും യുസ്തൊസ് എന്നും വിളിക്കപ്പെട്ട യൗസേഫ്, രണ്ടാമത് മത്ഥിയാസ് ഇരുവരുടെയും പേരുകൾ പരമ്പരാഗതമായ രീതിയിൽ നറുക്കിട്ടപ്പോൾ മത്ഥിയാസ് തിരഞ്ഞെടുക്കപ്പെട്ടു; അദ്ദേഹം പന്ത്രണ്ടാമനായി സ്ഥാനമേറ്റു. ഇദ്ദേഹം ലൂക്കോസിന്റെ സുവിശേഷം 10–ാം അധ്യായത്തിൽ പറയുന്ന എഴുപത്തിരണ്ട് അറിയിപ്പുകാരിൽ ഒരാളായിരിക്കാം എന്ന് സഭാപിതാക്കന്മാർ നൽകുന്ന ലിസ്റ്റിൽ നിന്നും മനസ്സിലാക്കാം. 'മത്ഥിയാസ്' എന്നവാക്കിന് (മത്തായി എന്നുള്ളതും) "ദൈവത്തിന്റെ ദാനം" എന്നാണർത്ഥം. മത്ഥിയാസ് പിന്നീട് നരഭോജികളായവരുടെയിടയിൽ പുരാതന എത്യോപ്യൻ സാമ്രാജ്യത്തിന്റെ ഭാഗമായിരുന്ന ജോർജ്ജിയായിൽ സുവിശേഷ പ്രവർത്തനം നടത്തിയിരുന്നതായും പിന്നീട് കുരിശിക്കപ്പെട്ടതായും ചില ലിഖിതങ്ങളിൽ നാം കാണുന്നു. ഇദ്ദേഹത്തിന്റെ ഓർമ്മദിനം കിഴക്കൻ സഭകൾ ആഗസ്റ്റ് 9 ാം തീയതിയും നമ്മുടെ സഭാപഞ്ചാംഗമനുസരിച്ച് ആഗസ്റ്റ് 24നുമാണ് ഇദ്ദേഹത്തിന്റെ തിരുശേഷിപ്പ് ഹെലനി രാജ്ഞി ഇറ്റലിയിൽ കൊണ്ടുവന്നതായി വിശ്വസിക്കപ്പെടുന്നു. ആംഗ്ലിക്കൻ സഭയ്ക്ക് മത്ഥിയാസ് ശ്ലീഹായുടെ പേരിൽ ലോകത്തിൽ പലയിടങ്ങളിലും പള്ളികൾ ഉണ്ട് (Edmonton in Canada) . സി.എസ്.ഐ സഭയുടെ മേലുകാവിനടുത്തുള്ള എല്ലുംപുറത്തുള്ള സെന്റ് മത്ഥിയാസ് പള്ളിയുടെ വർണ്ണാഭമായ പെരുന്നാളിൽ ഏതാനും വർഷങ്ങൾ മുൻപ് സംബന്ധിച്ചത് ഈ ലേഖകൻ ഇന്നെത്തെപ്പോലെ ഓർമ്മിക്കുന്നു. 1887 ൽ തിരുവിതാംകൂർ-കൊച്ചി ഭദ്രാസന ബിഷപ്പായിരുന്ന Rt. Rev. J. M. Speechly ആരംഭിച്ചതാണ് എല്ലുംപുറത്തെ പള്ളിയും ഇടവകയും.

## പഴയനിയമ പഠനം–27

ഫാ. കെ.വി. ഏലിയാസ്
(ഓർത്തഡോക്സ് സെമിനാരി)

# യിരെമ്യാ പ്രവാചകന്റെ പുസ്തകം

**ച**രിത്ര പശ്ചാത്തലം; യഹൂദ രാജാവായ യോശിയാവിന്റെ വാഴ്ചയുടെ പതിമൂന്നാമാണ്ടിൽ തുടങ്ങുന്നു (1.2) യോശിയാവിന്റെ ഭരണം ക്രി.മു. 640–609 കാലം. അപ്പോൾ പ്രവചനത്തിന്റെ തുടക്കം ക്രി.മു. 627–ൽ യഹൂദാ രാജാവായ സിദെക്കിയാവിന്റെ വാഴ്ചയുടെ 11–ാം വർഷം വരെ (യഹൂദാ ജനം ബാബേൽ പ്രവാസത്തിലേക്ക് പോയകാലം (1.3) യിരമ്യാവിന്റെ പ്രവചനം തുടർന്നു. സീദെക്കിയാവിന്റെ ഭരണം ക്രി.മു. 597–586. 11–ാം വർഷം ക്രി.മു 586 ഏകദേശം നാല്പതു വർഷക്കാലം. ഇടക്കാലം പുരാതന പശ്ചിമേഷ്യയെ സംബന്ധിച്ച് പ്രാധാന്യമുള്ളതാണ് ക്രി.മു. 626–ൽ യഹൂദരാജാവായ യോശിയാവ് യരുശലേമിൽ മതനവീകരണത്തിനു നേതൃത്വം കൊടുത്തു. (2 രാജാ. 22 23) അക്കാലത്തെ വൻ ശക്തിയായിരുന്ന അശ്ശൂരിനെ പുതിയ ബാബേൽ സാമ്രാജ്യം കീഴ്പ്പെടുത്തുന്നത് ക്രി.മു. 612–ൽ മറ്റൊരു പ്രബല ശക്തയായ മിസ്രയീമിനോട് യോശിയാവ് യുദ്ധത്തിന് പോകുന്നതും മരണപ്പെടുന്നതും ക്രി.മു 609 ലാണ് ക്രി.മു 605 ൽ ബാബേൽ രാജാവ് മിസ്രയീമിനെയും കീഴ്പ്പെടുത്തി യഹൂദ രാജ്യം ബാബേലിനോട് ക്രി.മു. 592–ൽ മത്സരിച്ചു. പരാജയപ്പെട്ട് രണ്ടാമത്, സീദെക്കിയാവിന്റെ കാലത്ത് ബാബേൽ രാജാവായ നെബൂഖദ്നെസർ യരുശലേമിനെ നശിപ്പിച്ച് ദേവാലയം കൊള്ളയിടുകയും രാജാവിനെയും മറ്റും ബാബേലിലേയ്ക്കു കൊണ്ടു പോകയും ചെയ്തു. 'യഹൂദ ചരിത്രത്തിൽ' ബാബേൽ പ്രവാസം എന്നറിയപ്പെടുന്ന ഈ സംഭവം ഉണ്ടാകുന്നത് ക്രി.മു. 586–ൽ ഈ സംഭവബഹുലമായ ചരിത്രകാലമാണ് യിരെമ്യാ പ്രവാചകന്റെ പ്രവർത്തനകാലം.

**യിരെമ്യാവ്:** ബന്യാമിൻ ദേശത്തിലെ ആനാഥോത്ത് ആണ് ജന്മദേശം. പിതാവ് പുരോഹിതനായ ഹിൽക്കീയാവ് (1.1). ശലോമോൻ രാജാവ് പൗരോഹിത്യത്തിൽ നിന്ന് നീക്കിക്കളഞ്ഞ അബ്യാഥാർ പുരോഹിതന്റെ പിൽമുറക്കാരനാണ് (1 രാജാ 2:26) യിരമ്യാവ് എന്ന് കരുതപെടുന്നു യഹോവ ഉയർത്തുന്നു/സ്ഥാപിക്കുന്നു എന്നാണ് യിരമ്യാവ് എന്ന വാക്കിന്റെ അർത്ഥം സെഫന്യാവ് (സെഫ. 1.1). ഊരിയാവ് (യിരെ. 26.20–24) എന്നിവർ യിരമ്യാവിന്റെ സമകാലീനരാണ്. യിര 49:7–22 ഓബദ്യാവ് 1–9 ഭാഗങ്ങളുമായുള്ള സാമ്യം ഇരുവരും സമകാലീനരെന്നു സ്ഥാപി ക്കുവാൻ ചിലരെ പ്രചോദിപ്പിക്കുന്നുണ്ട്. ഹബക്കൂക് പ്രവാചകൻ ബാബേലിന്റെ ഉയർച്ചയുടെ കാലത്ത് ശുശ്രൂഷ നിർവ്വഹിച്ചിരുന്നതായി (ക്രി.മു. 608–598) പണ്ഡിതമതം. യഹെസ്ക്കേൽ പ്രവാചകന്റെ ദൗത്യം തുടങ്ങുന്നത്. ക്രി.മു. 593 ലാണ് അതുകൊണ്ട് ഇവരെയും യിരെമ്യാവിന്റെ സമകാലികരായി കരുതാം.

ദുർവിധിയുടെ പ്രവാചകൻ (Prophet of Doom) എന്ന് അറിയപ്പെടുന്ന യിരെമ്യാവിന്റെ ജീവിതത്തിലെ പ്രവചന ബന്ധിതമായ പ്രതിസന്ധികളെ ഈ പുസ്തകം വെളിപ്പെടുത്തുന്നുണ്ട്. അനേകം പേരെ ആകർഷിക്കുവാനോ ശിഷ്യരാക്കുവാനോ പ്രവാചകന് സാധിച്ചില്ല. കൂശ്യനായ ഏബെദ് മേലെക് എന്ന ഷണ്ഡനും (38.7 13; 39.1518). ബാരൂക് എന്ന എഴുത്തുകാരൻ (32 12: 36:1–4; 45:1–5). ഗെദല്യാവ് (39 14) എന്നിങ്ങനെ ചുരുക്കം ചിലരും മാത്രമേ യിരെമ്യാവിന്റെ പക്ഷക്കാരായി പരാമർശിക്കപ്പെടുന്നുള്ളു യഹൂദ രാജാവായ യെഹോയാക്കിം യിരമ്യാവിനെതിരായിരുന്നു (36.21–23) അനാഥോത്തുകാരനായ സ്വന്തദേശക്കാർ യിരമ്യാവിനെതിരെ ആലോചന നടത്തി (11.18–21). വളരെയേറെ പീഢനങ്ങൾ സഹിക്കേണ്ടി വന്നു യിരെമ്യാവിന് (20:1–6; 37.11–38. 13:43:1–7). തന്റെ ആഗ്രഹത്തിനു വിരുദ്ധമായി മിസ്രയീമിലേയ്ക്കു കൊണ്ടു പോകപ്പെട്ടു (43 1–7) ഒടുവലിൽ മിസ്രയീമിൽ വച്ച് വധിക്കപ്പെട്ടു എന്ന് യഹൂദ പാരമ്പര്യവും പറയുന്നു യിരെമ്യാ പ്രവചനവുമായി ബന്ധപ്പെട്ട ഒരു പ്രധാന പേര് ബാരൂക്കിന്റേതാണ്. യിരെമ്യാവിന്റെ വാക്കുകൾ എഴുതിയത് ബാരൂക്കാണ് (36.4–32) യിരെമ്യാവിനെ മിസ്രയിമിലേയ്ക്കു കൊണ്ടു പോയപ്പോൾ ബാരൂക് കൂടെയുണ്ടായിരുന്നു (43:6–7). നേര്യാവിന്റെ മകനായ (36.4) ഈ ബാരൂക്കിനെയാണ് യിരെമ്യാവ് വിലകൊടുത്ത് വീണ്ടെടുത്ത, അനാഥോത്തിലെ പിതൃത്വത്തിന്റെ രേഖകൾ സൂക്ഷിക്കുവാനേല്പിക്കുന്നത് (32.11 16) യിരമ്യാ പ്രവചന പുസ്തകത്തിന്റെ അവസാന രൂപം ബാരൂക്കിന്റേതാകാമെന്ന് പണ്ഡിതർ. എബ്രായ കാനോനിലെ രണ്ടാം ഭാഗമായ പ്രവചന ഗ്രന്ഥങ്ങളിലെ പിൽക്കാല പ്രവാചകന്മാരിൽ രണ്ടാമത്തേതാണ് യിരെമ്യാവിന്റെ പുസ്തകം വലിയ പ്രവാചകന്മാരിൽ രണ്ടാമത്തേത്. അദ്ധ്യാത്മിക വിഭജനത്തിൽ (52) വേദപുസ്തകത്തിൽ മൂന്നാം സ്ഥാനമുണ്ട്. സാധാരണ പ്രവചന ഗ്രന്ഥങ്ങൾ ദൈവത്തിൽ നിന്നുള്ള അരുളപ്പാടുകൾക്ക് പ്രാധാന്യം കൊടുക്കുന്നു. എന്നാൽ യിരെമ്യാവിന്റെ പുസ്തകം ജീവചരിത്രപരമായ പരാമർശനങ്ങൾക്കും പ്രാമുഖ്യം നൽകുന്നു എന്നത് ഈ പുസ്തകത്തിന്റെ സവിശേഷതയാണ് പ്രവാചകന്റെ വൈകാരികാനുഭവങ്ങളും മനപീഢകളും ഇവിടെ വെളിപ്പെടുത്തുന്നുണ്ട് (8:18 9.2:15:15 18, 20 7 9; 26. 32 37–38) എല്ലാം ദൈവത്താൽ മുൻ നിശ്ചയിക്കപ്പെട്ടിരിക്കുന്നു എന്ന ഒരു ചിന്ത പ്രവാചകന്റെ വിളിയിൽ (1.5) സൂചിതമാകുന്നുണ്ട്. ഇതും യിരെമ്യാ പ്രവാചകന്റെ പുസ്തകത്തിലെ പ്രത്യേകത തന്നെ.

**പ്രധാന ചിന്തകൾ:** ന്യായവിധി ഇതിലെ പ്രധാന ചിന്തയാണ്. ദൈവമാണ് പരമമായത്: ദൈവം സകലത്തിന്റെയും സൃഷ്ടാവാണ് (10:12–16; 51:15–19). സർവ്വശക്തനാണ് (32:27, 48.15, 51:57). സർവ്വ വ്യാപിയാണ് (23.24). യഹൂദന്റെ മാത്രമല്ല, സർവ്വ ജാതികളുടെയും കർത്താവാണ് (5 15; 18:7–10, 25:17–28), അ. 46–51). ഈ ദൈവം യിസ്രായേലുമായി ഒരു സവിശേഷ ബന്ധത്തിലാണ് (2–6). ഈ ബന്ധത്തിൽ മനുഷ്യനുണ്ടാക്കുന്ന ശൈഥില്യങ്ങൾ, പാപങ്ങൾ, ശിക്ഷാവിധിക്കു കാരണമാകും. മറ്റൊരു പ്രധാന ചിന്ത പുതിയ ഉടമ്പടിയാണ് (31:31–34) പൂർവ്വപിതാക്കന്മാരോടുള്ള ഉടമ്പടിയിൽ നിന്ന് ഇത് വ്യത്യസ്തമാണ്. അത് കല്പലകകളിൽ എഴുതപ്പെട്ടതും ജനം പലപ്പോഴും ലംഘിച്ചതുമാണ് ദൈവമല്ല, ജനമാണ് ഉടമ്പടി ലംഘനം നടത്തിയത് ഉടമ്പടിയുള്ളതുകൊണ്ട് അജയ്യമായി മുന്നേറാമെന്ന് ചിന്തിച്ച മൗഢ്യമാണ് പാപത്തിലേക്ക് ഉടമ്പടി ലംഘനത്തിലേയ്ക്ക് നയിച്ചത്. എന്നാൽ പുതിയ ഉടമ്പടി അലംഘനീയമാണ്. കാരണം, അത് ഹൃദയങ്ങളിലാണാണ് എഴുതപ്പെട്ടിരിക്കുന്നത്. (31.33). ഈ ദേശത്തെ അടിസ്ഥാനമാക്കി എബ്രായ ലേഖന കർത്താവ് പറയുന്നത് (എബ്രാ. 8:6–12) യേശു ക്രിസ്തുവിന്റെ ജീവിതവും മരണവും ഉയിർപ്പും നൽകുന്ന രക്ഷയാണ് ഈ പുതിയ ഉടമ്പടിയെന്നാണ്. പാപത്തിന്റെ പരിണിതഫലം ദേശത്തെ നയിപ്പിക്കണമെന്നത് യാഥാർത്ഥ്യം എന്നാൽ ദേശത്ത്

ശേഷം 18–ാം പേജിൽ .



27

**ആരാധനാ പഠനം**

ഫാ ഡോ വർഗ്ഗീസ്
പി വർഗ്ഗീസ് പാമ്പാക്കുട
(ഓർത്തഡോക്സ് സെമിനാരി)

# നമസ്ക്കാരം സുറിയാനി പാരമ്പര്യത്തിൽ

ദൈവത്തെ മഹത്വപ്പെടുത്തി തിരുസാന്നിദ്ധ്യം അനുഭവിച്ചറിയുന്ന ദിവ്യമായ സന്ദർഭമാണ് നമസ്ക്കാര സമയം. നമസ്ക്കാരത്തിൽ യാചനകളും, സ്തുതിപ്പുകളും, പാപമോചന പ്രാർത്ഥനകളും, ഉപദേശങ്ങളും, തിരുവചന വാക്യങ്ങളും, വേദപുസ്തകത്തിലെ പ്രതീകാത്മകങ്ങളായ കാര്യങ്ങളുടെ അർത്ഥവിവരണവും അടങ്ങിയിട്ടുണ്ട്. കൂടാതെ കുരിശുവര, കുമ്പിടീൽ വണക്കങ്ങൾ തുടങ്ങിയ ക്രിയകളും അവയിൽ ഉൾക്കൊണ്ടിരിക്കുന്നു. അറബിയിൽ പ്രാർത്ഥനയ്ക്ക് ഉപയോഗിക്കുന്ന 'നമസ്' എന്ന വാക്കിനോട് നമസ്ക്കാരത്തിന് ബന്ധമുണ്ടാവാം. എന്നാൽ നമ്മുടെ പിതാക്കന്മാർ ഒരിക്കലും നമസ്ക്കാരത്തെ പ്രാർത്ഥന എന്ന വാക്കിൽ പരിമിതപ്പെടുത്തിയിരുന്നില്ല. പകരമായി 'നമസ്ക്കാരം' എന്ന പദമാണ് ഉപയോഗിച്ചിരുന്നത്. കുരിശു വരയ്ക്കുകയും കുമ്പിടുകയും ചെയ്യുന്ന പാരമ്പര്യമില്ലാത്ത നവീകരണ സമൂഹങ്ങൾ നമസ്ക്കാരം എന്നു പറയുന്നതിന് പകരം പ്രാർത്ഥനയെന്നേ പറയുകയുള്ളു ഈ വ്യത്യാസം നാം മനസ്സിലാക്കേണ്ടതാണ്.

സുറിയാനി സഭാ പാരമ്പര്യമനുസരിച്ച് ഒരു ദിവസം ആരംഭിക്കുന്നത് സന്ധ്യയ്ക്കാണ്. അതായത് നമസ്ക്കാരം സന്ധ്യക്ക് ആരംഭിക്കുന്നു. ഉദാഹരണമായി ഞായറാഴ്ചയുടെ സന്ധ്യാനമസ്ക്കാരം ശനിയാഴ്ചയുടെ സന്ധ്യയിൽ നടത്തുന്നു.

നമസ്ക്കാരത്തിലെ വിവിധ കർമ്മങ്ങളുടെ അർത്ഥങ്ങൾ ചുവടെ ചേർക്കുന്നു.

**1. കുരിശുവര;** നെറ്റിയിൽ നിന്ന് നെഞ്ചിലേക്കും, ഇടത്തെ തോളിൽ നിന്ന് വലത്തെ തോളിലേയ്ക്കും കുരിശുവരയ്ക്കുന്നതാണ് നമ്മുടെ പാരമ്പര്യം. കുരിശുവരയ്ക്കുമ്പോൾ കുരിശിൽ ഉൾക്കൊണ്ടിരിക്കുന്ന കർത്താവിന്റെ മനുഷ്യാവതാര മർമ്മത്തെ നാം അംഗീകരിക്കുന്നു. ത്രിത്വ നാമം ഉച്ചരിക്കുമ്പോഴും, ഞങ്ങൾക്കുവേണ്ടി കുരിശിക്കപ്പെട്ടവനെ എന്നു ചൊല്ലുമ്പോഴും, കുരിശു മുത്തുമ്പോഴും, സ്ലീബാ എന്ന വാക്ക് ഉച്ചരിക്കുമ്പോഴും, കുരിശോ പള്ളിയോ കാണുമ്പോഴും നാം കുരിശു വരയ്ക്കേണ്ടതാണ്.

**2. കുമ്പിടീൽ:** കർത്താവ് ഗത്സമന തോട്ടത്തിൽ മൂന്നു പ്രാവശ്യം കവിഴ്ന്നുവീണു പ്രാർത്ഥിച്ചതിനെ ധ്യാനിച്ചുകൊണ്ടും നമ്മെത്തന്നെ പൂർണ്ണമായും സമർപ്പിച്ചുകൊണ്ടും നാം കുമ്പിടുന്നു. മുട്ടുകുത്തി കൈവിരലുകൾ മടക്കി നിലത്തുകുത്തുകയും, നെറ്റി നിലത്ത് തൊടുവിക്കുകയും ചെയ്ത് കുമ്പിടണം. കുരിശുവര ഇല്ലാതെ കുമ്പിടീൽ ഇല്ല. ഞായറാഴ്ചകളിലും മാറാനായ പെരുന്നാളുകളിലും ഉയർപ്പു മുതൽ പെന്തിക്കോസ്തി വരെയുള്ള ദിവസങ്ങളിലും കുമ്പിടുവാൻ അനുവാദമില്ല. വിശുദ്ധ കുർബാന അനുഭവിക്കുന്നവർ അന്നേ ദിവസം ഒമ്പതാംമണി നമസ്ക്കാരം വരെ കുമ്പിടുവാൻ പാടുള്ളതല്ല.

**3. തലകുനിയ്ക്കുന്നത്;** തല കുനിയ്ക്കുന്നത് സമർപ്പണത്തിന്റെ അടയാളമാണ്. സമാധാനാശംസയുടെ സമയത്തും കാരുണ്യവാനായ കർത്താവിന്റെ മുമ്പാകെ തലകുനിയ്ക്കണം. എന്ന് ശുശ്രൂഷകൻ പറയുമ്പോഴും സാധാരണയായി വിശ്വാസികൾ തലകുനിയ്ക്കുന്നു. ദൈവീക അനുഗ്രഹം പ്രാപിക്കുന്നതിന്റെ പ്രതീകമാണിത്.

**4. കിഴക്കോട്ട് തിരിഞ്ഞുനിന്നുള്ള നമസ്ക്കാരം**

നമ്മുടെ കർത്താവ് കിഴക്കു നിന്ന് വീണ്ടും വരുമെന്നുള്ള പ്രത്യാശയും, ഉപദേശവും വി. ശ്ലീഹന്മാരിൽ നിന്ന് സഭയ്ക്ക് ലഭിച്ചതിന്റെ ഫലമായി കർത്താവിന്റെ വരവിനെ കാത്തിരിക്കുന്നു എന്നുള്ളതുകൊണ്ട് കിഴക്കോട്ട് തിരിഞ്ഞുനിന്ന് നമസ്ക്കരിക്കുന്നു. കർത്താവിന്റെ വരവ് കിഴക്കുനിന്ന് മിന്നൽ വരുന്നതുപോലെയെന്ന് വി. മത്തായി 24:27-30 -ൽ പരാമർശിച്ചിരിക്കുന്നു. ഓർത്തഡോക്സ് പള്ളികൾ ഇക്കാരണത്താൽ കിഴക്ക് പടിഞ്ഞാറായി വയ്ക്കുകയും, കിഴക്കോട്ട് അഭിമുഖമായി ബലി അർപ്പിക്കുകയും, നമ്മുടെ വാങ്ങിപ്പോയവരെ കിഴക്കോട്ട് അഭിമുഖമായി സംസ്ക്കരിക്കുകയും ചെയ്യുന്നു.

**5. നിന്നുകൊണ്ട് നമസ്ക്കരിക്കുന്നത്.**

പൗരസ്ത്യർ നിന്നുകൊണ്ട് ആരാധിക്കുന്ന രീതിയാണുള്ളത്. ദൈവമുമ്പാകെയുള്ള ആദരവും, ഭയഭക്തി ബഹുമാനങ്ങളും ആണ് ഇത് സൂചിപ്പിക്കുന്നത്. നമസ്ക്കാരത്തിലെ ഏറ്റവും പ്രാധാന്യമേറിയ സമയങ്ങളൊഴികെ വൃദ്ധർക്കും രോഗികൾക്കും ഇരിക്കാമെന്നല്ലാതെ മറ്റുള്ളവർ നിൽക്കുക തന്നെ വേണം. 'കൗമാ' എന്നാൽ 'നിൽപ്പ്' എന്നും, നിന്നുകൊണ്ടുള്ള പ്രാർത്ഥന എന്നുമാണ് അർത്ഥം.

**6. കൈകൾ മലർത്തിപ്പിടിക്കുന്നത്:** അനുഗ്രഹങ്ങൾ നാം യാചിക്കുന്നു എന്നതിന്റെ അടയാളമാണിത്. കർത്തൃപ്രാർത്ഥനാ സമയത്ത് നാം കൈകൾ മലർത്തിയാണ് പിടിക്കുന്നത്.

സ്വർഗ്ഗവും ഭൂമിയും ഒരുമിച്ച് സമ്മേളിക്കുന്ന അതി സന്തോഷകരമായ അനുഭവവമാണ് നമസ്ക്കാര സമയത്ത് സംജാതമാവുന്നത്. സൃഷ്ടിമുഴുവനും സ്രഷ്ടാവിങ്കലേയ്ക്ക് ഉയരുന്ന സ്വർഗ്ഗീയ അനുഭവമാണിത് നമസ്ക്കാര സമയത്തെ വിവിധ കർമ്മങ്ങൾ നമ്മുടെ ആത്മീയ അനുഭൂതിയെ ഉയർത്തുവാൻ സഹായകരമായിത്തീരട്ടെ

# ക്രിസ്തുശിഷ്യരുടെ പ്രേഷിതപ്രവർത്തനം

## ഒരു സമകാലിക വീക്ഷണം

ഫാ. കോശി പി. ജോഷ്വാ
മാർ ബേസിൽ ദയറ, പത്തനംതിട്ട



ശ്ലീഹന്മാരുടെ പ്രേഷിതപ്രവർത്തനത്തിന്റെ അനന്തരഫലമായിരുന്നു ക്രൈസ്തവ സമൂഹത്തിന്റെ വികസനവും വളർച്ചയും. തങ്ങളുടെ ഗുരുവായ യേശുവിന്റെ രീതിശാസ്ത്രവും, പ്രബോധനശൈലിയുമായിരുന്നു ശിഷ്യരുടെ പ്രേഷിതപ്രവർത്തനത്തിന്റെ അടിസ്ഥാനം. യെഹൂദ പാരമ്പര്യത്തിൽ ഗുരുവിനെ പിതാവിനെക്കാൾ ഉയർന്ന സ്ഥാനം നൽകി ആദരിക്കുന്ന പതിവുണ്ട് (In Hebrew Tradition teachers were well regarded because Tal mud place them above father). കൃത്യമായ ശിക്ഷണത്തിൽ വിശുദ്ധഗ്രന്ഥങ്ങളുടെ പഠനം (study of sacred texts), ആചാരനുഷ്ഠാനങ്ങളുടെ പഠനം (learning of Jewish rites and rituals) ഇവയായിരുന്നു യെഹൂദ മതപഠനത്തിന്റെ മുഖ്യലക്ഷ്യങ്ങൾ. ഉയർന്ന വിദ്യാഭ്യാസം പുരോഹിതവർഗത്തിന്റെയും, വേദപണ്ഡിതന്മാരുടെയും നിയന്ത്രണത്തിലായിരുന്നു. അതിനാൽതന്നെ യെഹൂദവംശത്തിൽ ഉയർന്ന ശ്രേണി യിൽപ്പെട്ടവർ മാത്രമായിരുന്നു ഉന്നതവിദ്യാഭ്യാസത്തിന്റെ ആനുകൂല്യം ലഭിച്ചവർ.

എന്നാൽ പതിവുപാരമ്പര്യങ്ങൾക്കു വിരുദ്ധമായി സാധരണക്കാരെ ചേർത്തു രൂപപ്പെടുത്തിയ ക്രിസ്തുവിന്റെ ഗുരുകുലശൈലി ഒരു പ്രതിസംസ്ക്കാരം (counter culture) യെഹൂദന്മാരുടെ ഇടയിൽ സൃഷ്ടിച്ചു. യെഹൂദ റബിമാരുടെ പാഠ്യശൈലിയെക്കാൾ (academic method) വ്യത്യസ്തമായ ഒരു നവശൈലിക്കു ക്രിസ്തു തുടക്കം കുറിച്ചു. നാലു പ്രധാന പ്രബോധനശൈലികൾ (exhortation methodologies) ക്രിസ്തു അവലംബിച്ചു ഇതിൽ പലതും പുരാതന ഗ്രീക്കു അക്കാദമിക് പരമ്പര്യങ്ങളിൽ നിന്നും സ്വീകരിച്ചതാവാം. (Classical Greek philosophical academic methodology)

1. ഉപമകളിലൂടെയുള്ള പ്രബോധനശൈലി (teachings through parables) മനുഷ്യന്റെ യഥാർത്ഥ ജീവിതാവസ്ഥകളുമായി താരതമ്യപ്പെടുത്തി ധാർമ്മിക പ്രബോധനം നൽകുകയായിരുന്നു മുഖ്യലക്ഷ്യം. അതിനായി സാധരണ മനുഷ്യന്റെ ചുറ്റുപാടുകളിലെ നിത്യസംഭവങ്ങൾ ആധാരമാക്കി ദൈവരാജ്യത്തിന്റെ മൂല്യങ്ങൾ പഠിപ്പിച്ചു (വി. ലൂക്കോസ് 15,16 അദ്ധ്യായങ്ങൾ).

2. സനാതന സത്യങ്ങൾക്ക് ഊന്നൽ നൽകി പഠിപ്പിച്ചു (object lessons to share important truth). സ്വർഗ്ഗരാജ്യത്തിന്റെയും ഭൗതികലോകത്തിന്റെയും സ്വഭാവ വ്യത്യാസങ്ങളും, നിലനിൽക്കുന്ന യാഥാർത്ഥ്യങ്ങളും പഠിപ്പിച്ചു (വി: മർക്കോസ് 12:1-35, വി: യോഹന്നാൻ 4:1-42, വി: യോഹന്നാൻ 13:1-11)

3. സംവാദനശൈലി (Dialogue method): പുരാതനമായ ഗ്രീക്കു തത്ത്വ ചിന്തകന്മാരുടെ ശൈലി അവലംബിച്ചു ചോദ്യങ്ങൾ ചോദിക്കയും, ഉത്തരങ്ങൾ നൽകുകയും ചെയ്യുന്ന ശൈലി ക്രിസ്തു അവലംബിച്ചു ചോദ്യങ്ങൾക്കു സ്വതന്ത്രമായ കാഴ്ചപ്പാടോടെ ഉത്തരം നൽകുവാനുള്ള സ്വാതന്ത്ര്യവും ശിഷ്യർക്കു നൽകി (വി: മത്തായി 21:23-46).

4. താരതമ്യപഠനശൈലി (comparative methodology): ദൈവരാജ്യമർമ്മങ്ങളും, സത്യങ്ങളും പഠിക്കുവാൻ ഭൂമിയിലെ വസ്തുക്കളെ ഉപമാനപ്പെടുത്തി നടത്തിയ പ്രബോധനശൈലി (use of similes, simple lessons and meta phors), (വി മത്തായി 7:16-27 , വി മത്തായി: 13).

യെഹൂദ റാബിസംസ്ക്കാരത്തിനു വിപരീതമായി ശിഷ്യരെ തേടി എത്തുന്ന ശൈലിയും, കുലമഹിമനോക്കാതെ സാധാരാണ ജീവിതത്തിൽപ്പെട്ടവരെ ശിഷ്യരാക്കുകയും ചെയ്യുന്ന ഒരു വിശാല വീക്ഷണം (An inclusive vision) ക്രിസ്തുവിനുണ്ടായിരുന്നു

ഗുരുമാർഗ്ഗത്തിൽ പ്രേഷിതപ്രവർത്തനം തുടർന്നവരായിരുന്നു ക്രിസ്തു ശിഷ്യന്മാർ. ഗുരുവിന്റെ ജീവിതമായിരുന്നു അവരുടെ പാഠപുസ്തകം (Jesus' life was their textbook). ഗുരുവിന്റെ ജീവിതത്തിനു സാക്ഷ്യം വഹിച്ചതായിരുന്നു അവരുടെ പ്രായോഗിക പരിശീലനം (practical orientation). എന്നാൽ ഗുരുവിന്റെ രീതിശാസ്ത്ര ശൈലികൾ (methodological techniques) തങ്ങളുടെ പ്രേഷിതവൃത്തിയെ അങ്ങേയറ്റം സഹായിച്ചു. പെന്തിക്കോസ്തിയ്ക്കു ശേഷം യെരുശലേം വിട്ടു വിജാതിയരുടെ ഇടയിൽ ചെന്നപ്പോഴും, പാശ്ചാത്യ സംസ്ക്കാരങ്ങളോടു സംവേദിക്കേണ്ടി വന്നപ്പോഴും ഈ രീതിശാസ്ത്രങ്ങൾ ഏറെ പ്രയോജനപ്പെട്ടു. തങ്ങൾ എത്തിയ രാജ്യങ്ങളിൽ അവിടുത്തെ സംസ്കൃതികൾക്കു ഇണങ്ങിയ വിധവും, അവരുടെ തനതായ പ്രത്യയശാസ്ത്രങ്ങളുടെ പിൻബലത്തിലും, സുവിശേഷത്തിന്റെ സത്തയെ അവതരിപ്പിക്കുവാൻ അവ ർക്കു സാധിച്ചു. സംസ്ക്കാര വൈജ്യാത്യങ്ങൾക്കിടയിലും (cultural pluralities) സുവിശേഷത്തിന്റെ തനിമയും ക്രിസ്തുമാർഗ്ഗത്തിന്റെ അനന്യതയും അവർ പ്രഘോഷിച്ചു. വിവിധ സാംസ്കാരിക സാമൂഹിക പരിസരങ്ങളിൽ സുവിശേഷത്തെ അതിന്റെ തനിമ നഷ്ടപ്പെടാതെ സന്നിവേശിപ്പിക്കുവാൻ ശ്ലീഹന്മാർക്കു കഴിഞ്ഞു

ശ്ലീഹന്മാരുടെ ശ്ലൈഹിക പാരമ്പര്യം ഉദ്ഘോഷിക്കുന്ന ക്രൈസ്തവ സഭകൾക്ക് സുവിശേഷത്തെ അതിന്റെ യഥാർത്ഥ തനിമയിൽ ആധുനിക തലമുറയ്ക്കു നൽകുവാൻ സാധ്യമാകുന്നുണ്ടോ എന്നു നാം വിശകലനം ചെയ്യേണ്ടിയിരിക്കുന്നു. വിവിധ മത സാംസ്ക്കാരിക സാമൂഹിക സാഹചര്യങ്ങളിൽ വിപ്ലവാത്മകവും, വിധ്വംസകവുമായ ശൈലിയെക്കാൾ ക്രിയാത്മകമായി സുവിശേഷത്തെ അവതരിപ്പിക്കുവാൻ നമുക്കു സാധിക്കണം. ക്രിസ്തുമാർഗ്ഗത്തിന്റെ അനന്യത (uniqueness of Christianity) നഷ്ടപ്പെടാതെ സുവിശേഷത്തെ കാലത്തിനു യോജ്യമായി നാം നൽകേണ്ടിയിരിക്കുന്നു. സ്വജീവിതത്തിലൂടെ സുവിശേഷത്തിന്റെ നന്മയും, സത്താപരമായ വിശുദ്ധിയും ശ്ലീഹന്മാരെപ്പോലെ ലോകത്തിനു നൽകുമ്പോൾ ക്രൈസ്തവ സാക്ഷ്യം കൂടുതൽ വെളിച്ചമുള്ളതായി ലോകത്തിനു അനുഭവപ്പെടും.

**പഴയനിയമ പഠനം** 15-ാം പേജിൽ നിന്നും...

എഴുതപ്പെട്ടിരിക്കുന്നത്. (31.33). ഈ ദേശത്തെ അടിസ്ഥാനമാക്കി എബ്രായ ലേഖന കർത്താവ് പറയുന്നത് (എബ്രാ 8 6 12) യേശു ക്രിസ്തുവിന്റെ ജീവിതവും മരണവും ഉയിർപ്പും നൽകുന്ന രക്ഷയാണ് ഈ പുതിയ ഉടമ്പടിയെന്നാണ്.

യിരമ്യാവിന്റെ വാക്കുകൾ യഹൂദജനവും രാജാവും യഥാവിധി ഉൾക്കൊണ്ടില്ല (7: 1-8.3: 26:1-11) അതുകൊണ്ടാണ് ജനം ബാബേൽ പ്രവാസത്തിലേക്കു പോയത്. യരുശലേം നശിപ്പിക്കപ്പെട്ടു ഘടന: പദ്യ ഗദ്യ സമ്മിശ്ര ശൈലിയിലാണ് ഈ പുസ്തകത്തിനുള്ളത് 1-25 അദ്ധ്യായങ്ങൾ കൂടുതലും പദ്യ രൂപത്തിലാണ് ഇവ മൂന്ന് വ്യത്യസ്ത രാജാക്കന്മാരുടെ കാലത്ത് യിരമ്യാവിനുണ്ടായ അരുളപ്പാടുകളാണ്. യോശിയാവ് യെഹോവയാക്കിം എന്നിവരുടെയും (1:4-20. 18) സിദെക്കിയാവിന്റെയും (21.1-25:14) കാലത്ത് യഹൂദയ്ക്കും യരുശലേം എതിരെയുള്ള ഈ പ്രവചനങ്ങൾ യിരെമ്യാവ് പറഞ്ഞു കൊടുത്ത് എഴുതപ്പെട്ടു.

രണ്ടാമത്തെ ഭാഗം ബാരുക്കിന്റെ ഓർമ്മക്കുറിപ്പുകളാണെന്നു പറയാം. 26-35: 36-45 എന്നിങ്ങനെ രണ്ടു ഭാഗങ്ങളുള്ളതിൽ യിരമ്യാ പ്രവാചകനേക്കുറിച്ചുള്ള വിവരങ്ങളാണ് ഈ ഭാഗത്തുള്ളത്. 25:15-38, അ. 46:51. അന്യരാജ്യങ്ങൾക്ക്/ജാതികൾക്കെതിരെയുള്ള അരുളപ്പാടുകളാണ്. ഇവയും യിരെമ്യാവിൽ നിന്നു തന്നെയുള്ളവരായി മനസിലാക്കാം. ആമുഖമായി 1:1-4, ഒരു ചരിത്ര സംബന്ധമായി അ. 52 ഉം (2 രാജാ. 24:10-25-30) ചേരുമ്പോൾ പുസ്തകം പൂർണമായി. അരുളപ്പാടുകളായി ഓർമ്മക്കുറിപ്പുകളുമായി ആത്മകഥാപരമായി ഗദ്യപദ്യ ശൈലികളിൽ ഇന്നു നമുക്ക് ലഭിച്ചിട്ടുള്ള യിരമ്യാ പ്രവാചകന്റെ പുസ്തകം യിരെമ്യാവിൽ കേന്ദ്രീകൃതമെങ്കിലും പിൽക്കാല ചിട്ടപ്പെടുത്തലുകൾക്ക് വിധേയമായിട്ടുള്ളതാണ്. ○

**വേദവിചാരം...** 13-ാം പേജിൽ നിന്നും...

'അതെ' എന്ന് മാത്രം പറഞ്ഞു, ഒരിക്കലും ഹൃദയത്തിൽ നിന്ന് പശ്ചാത്തപിച്ചില്ല. മക്കളായി കണക്കാക്കാവുന്നവർ പിതാവിനെ അനുസരിക്കുന്നവർ മാത്രമാണ് (റോമ 9:6-9)

2. നമുക്ക് കർത്താവിന്റെ മുന്തിരിത്തോട്ടത്തിൽ ഉത്സാഹത്തോടെ പ്രവർത്തിക്കാം.

യേശു പലപ്പോഴും മുന്തിരിത്തോട്ടത്തിൽ ജോലി ചെയ്യുന്നതിന്റെ ഉദാഹരണം ഉപയോഗിക്കുന്നു (മർക്കോസ് 12:1; മത്തായി 20:1; ലൂക്കോസ് 13:6, 20:9). ഈ പ്രവൃത്തി ദൈവം എല്ലാവരേയും ഭരമേൽപ്പിക്കുന്ന കർത്താവിന്റെ പ്രവൃത്തിയാണ് ക്രിസ്തുവിലുള്ള വിശ്വാസം അനുസരണത്തിന്റെ ജീവിതത്തിലേക്ക് നയിക്കണം. നമ്മുടെ ജീവിതത്തിൽ ദൈവഹിതം സ്വീകരിക്കാൻ ഈ ഉപമ നമ്മെ ഓർമ്മിപ്പിക്കുന്നു. ദൈവത്തിന്റെ പ്രവൃത്തികൾ മനസ്സിലാക്കുമെന്ന് പ്രതീക്ഷിച്ചവർ അത് തിരിച്ചറിഞ്ഞില്ല. അതേസമയം പാപികൾ ദൈവത്തിന്റെ പ്രവൃത്തികൾ തിരിച്ചറിഞ്ഞു.

**3. മാനസാന്തരത്തിന്റെ പ്രാധാന്യം.**

ആദ്യമകൻ നേരത്തെ പറഞ്ഞതിൽ പശ്ചാത്തപിക്കുകയും മനസ്സ് മാറ്റുകയും ചെയ്തു. ക്രിസ്തീയ ജീവിതത്തിൽ നിരന്തരമായ മാനസാന്തരം ഉൾപ്പെടുത്തണം. മാനസാന്തരം എന്നത് മാമോദീസായുടെ പുതുക്കവും മനസ്സാക്ഷിയുടെ ശുദ്ധീകരണവുമാണ്. പാപം വിരിഞ്ഞിടത്ത്, ഇപ്പോൾ കണ്ണുനീർ, കൂടു കഴുകട്ടെ. വിശുദ്ധ ജോൺ ക്രിസോസ്റ്റമിന്റെ അഭിപ്രായത്തിൽ, "നി ങ്ങൾ ഒരു പാപിയാണോ? നിരുത്സാഹപ്പെടരുത്. പശ്ചാത്താപം മുന്നോട്ട് വയ്ക്കാൻ പള്ളിയിലേക്ക് വരൂ. നിങ്ങൾ പാപം ചെയ്തിട്ടുണ്ടോ? എന്നിട്ട് ദൈവത്തോട് പറയുക, 'ഞാൻ പാപം ചെയ്തു.' ... ഒരു വാക്ക് പറയുക, പാപത്തെക്കുറിച്ച് ശ്രദ്ധാപൂർവ്വം ചിന്തിക്കുക, 'ഞാൻ പാപം ചെയ്തു' എന്ന് പറയുക." ○

# FIRST DEATH ANNIVERSARY

## 2nd JULY 2022

"We were therefore buried with him through baptism into death in order that, just as Christ was raised from the death through the glory of the Father, we too may live a new life." (Romans 6:4)



*In loving memory of*

# Smt. Saramma George

(Ammukutty - Kottakattu House)

*1952 - 2021*

*In our hearts forever & always*

**M. Georgekutty**
**Jogi George (Maya) & John Thomas**
**Jiji George (Minu) & Shyju Thomas**
**Kottakattu Family**

*Grandchildren*

**Rachel & Reuben**
**Jenise & Jayden**

KOTTAKKATTU HOUSE,
PALLIPAD P.O., HARIPAD,
KERALA

15G, ABAD CHANCELLOR
CANAL ROAD, SEA PORT AIR PORT ROAD
THRIKKAKARA, ERNAKULAM




ത്രിയേക ദൈവത്തിന് സ്തുതി, ആദരണീയനായ പ്രതിപക്ഷ നേതാവ് ശ്രീ. വി. ഡി. സതീശൻ, നിയമസഭാ ഡെപ്യൂട്ടി സ്പീക്കർ ശ്രീ. ചിറ്റയം ഗോപകുമാർ, ബഹുമാന്യരായ മന്ത്രിമാരെ, ജനപ്രതിനിധികളെ, വിവിധ രാഷ്ട്രീയ പ്രസ്ഥാനങ്ങളുടെ നേതാക്കളെ, അഭിവന്ദ്യരായ സഹോദര മെത്രാപ്പോലീത്താമാരെ, ശ്രേഷ്ഠരായ വൈദീകരെ, പ്രിയമുള്ള സഭാ മാനേജിംഗ് കമ്മറ്റി അംഗങ്ങളെ ദൈവനാമത്തിൽ നിങ്ങൾക്ക് സ്നേഹവന്ദനം ചൊല്ലുന്നു

'ദൈവത്തിന്റെ സ്വന്തം നാട്' എന്ന വിശേഷണത്തിൽ അഭിമാനം കൊള്ളുന്നവരാണ് മലയാളികളായ നാമെല്ലാവരും. മലയാള നാട്ടിലെ ജനസമൂഹത്തിന്റെ ക്ഷേമത്തിനു വേണ്ടി അഹോരാത്രം പ്രയത്നിക്കുന്നവരായ ഭരണാധികാരികളെയും, വിവിധ രാഷ്ട്രീയ പ്രസ്ഥാനങ്ങളുടെ നേതാക്കളെയും, പ്രവർത്തകരെയും ഒരുമിച്ച് കാണുവാനും സ്നേഹ-സൗഹാർദ്ദങ്ങൾ പങ്കുവയ്ക്കുവാനുമാണ് ഈ സന്ധ്യയിൽ ഇപ്രകാരമൊരു പൊതുപ്രവർത്തക സുഹൃദ് സംഗമം മലങ്കര ഓർത്തഡോക്സ് സഭ ക്രമീകരിച്ചിരിക്കുന്നത്. ക്രിസ്തുശിഷ്യനായ പരിശുദ്ധ മാർത്തോമ്മാശ്ലീഹായാൽ എ.ഡി 52-ൽ സ്ഥാപിതമായ അതിപുരാതനമായ ഈ സഭയുടെ പ്രധാന ചുമതലക്കാരനായി സ്ഥാനമേറ്റതുമുതൽ ഇപ്രകാരമൊരു സംഗമം ക്രമീകരിക്കണമെന്ന് അതിയായി ആഗ്രഹിച്ചിരുന്നു. എന്നാൽ കോവിഡിന്റെ നിയന്ത്രണങ്ങളും മറ്റ് തിരക്കുകളും കാരണം ഇതുവരെ അതിന് സാധ്യമായില്ല. പൊതുപ്രവർത്തകരായ നിങ്ങളെ എല്ലാവരെയും ഒരുമിച്ച് കാണുന്നതിലുള്ള സന്തോഷം ഞാൻ ആമുഖമായി അറിയിക്കുന്നു.

നമ്മുടെ നാടിന് സവിശേഷമായ ചില കീഴ്വഴക്കങ്ങളും ചരിത്രവുമുണ്ട്. പ്രതിസന്ധികളിൽ പരസ്പരം സഹായിച്ചുകൊണ്ട്, നാടിന്റെ പൊതുനന്മയ്ക്കായി ജാതി-മത-രാഷ്ട്രീയ വ്യത്യാസമില്ലാതെ ഒന്നുചേർന്ന് എല്ലാ മതങ്ങളും പ്രസ്ഥാനങ്ങളും പ്രവർത്തിക്കുന്ന സ്ഥിതിവിശേഷമാണ് ഇവിടെയുള്ളത്. അതുകൊണ്ടുതന്നെ നമ്മുടെ നാടിന് ഏറെ മുന്നോട്ടുപോകുവാൻ കഴിഞ്ഞിട്ടുണ്ട് എന്നത് യാഥാർത്ഥ്യമാണ് നാടിന്റെ പൊതുവായ വികസനത്തിനും നന്മയ്ക്കും ഉതകുന്ന പ്രവർത്തനങ്ങളിൽ കൈത്താങ്ങൽ നൽകുവാൻ മലങ്കര ഓർത്തഡോക്സ് സഭയ്ക്കും സാധ്യമായിട്ടുണ്ട് എന്നതിൽ അഭിമാനമുണ്ട്. വിദ്യാഭ്യാസ രംഗത്തും ആതുരശുശ്രൂഷാ മേഖലകളിലും ദുരിതാശ്വാസ പ്രവർത്തനങ്ങളിലുമെല്ലാം നിസ്തുലമായ സംഭാവന സഭ നൽകിയിട്ടുണ്ട്. രാഷ്ട്രനിർമ്മാണത്തിന്റെ മുന്നോട്ടുള്ള യാത്രയിൽ ഭാഗഭാക്കാകുവാൻ കഴിഞ്ഞകാലങ്ങളിലെന്നപോലെ സഭ ഇനിയും സന്നദ്ധമാണ്. സഹകരിക്കുവാൻ കഴിയുന്ന എല്ലാ പ്രസ്ഥാനങ്ങളുമായും ചേർന്ന് പ്രവർത്തിക്കുവാൻ സഭ പരിശ്രമിക്കും. ആയതിന് നിങ്ങളുടെ എല്ലാവരുടെയും അകമഴിഞ്ഞ പിന്തുണ സഭക്ക് നൽകണമെന്നാണ് എന്റെ അഭ്യർത്ഥന.

സഭയുടെ ആരാധനയിൽ രാഷ്ട്രത്തിന്റെ നേതാക്കളെ ഓർക്കുകയും പ്രാർത്ഥിക്കുകയും ചെയ്യുന്ന പാരമ്പര്യമുണ്ട്. സഭയുടെ കൗദാശികമായ ചുമതലയായിട്ടാണ് ഇതിനെ ഞാൻ കാണുന്നത്. ദൈവത്തോടുള്ള ആഭിമുഖ്യം പുലർത്തിക്കൊണ്ട്, പ്രപഞ്ചത്തോടും സഹജീവികളോടുമുള്ള കരുതലും സ്നേഹവും നിലനിർത്തിയുള്ള പ്രവർത്തനശൈലിയാണ് സഭ പിന്തുടരുന്നത്. ക്രൂശിന്റെ രൂപവും സങ്കൽപവും ഇതിനെ അനുസ്മരിപ്പിക്കും വിധമാണ്. സ്വർഗസന്നിധിയിലേക്ക് കരങ്ങളും കണ്ണുകളും ഉയർത്തി പ്രാർത്ഥിക്കുന്ന ഓരോ വിശ്വാസിയും ഇരുവശങ്ങളിലേക്കും തങ്ങളുടെ സേവനത്തിന്റെ കരങ്ങളും ശ്രദ്ധയും നൽകേണ്ടതുണ്ട്. അങ്ങനെയാണ് നിസ്തുലമായ ക്രൂശിനോടുള്ള സ്നേഹം പ്രകടിപ്പിക്കേണ്ടത്. ക്രൂശിനോളം സഹനവും ത്യാഗവും കൈമാറുന്ന മറ്റൊരു പ്രതീകമില്ലായെന്ന് തന്നെ പറയാം. ഓരോ പൊതുപ്രവർത്തകനും സ്വാർത്ഥത വെടിഞ്ഞ് സമൂഹത്തിനുവേണ്ടി യാഗമായി മാറേണ്ടതുണ്ട്. ക്രിസ്തുവിന്റെ ക്രൂശ് തന്നെയാണ് പൊതുപ്രവർത്തകരുടെയും ഉത്തമ അടയാളം. നിസ്വാർത്ഥ സേവനമാണ് നിങ്ങളുടെ ഓരോരുത്തരുടെയും മുഖമുദ്ര.

മതങ്ങളും സമുദായങ്ങളും തമ്മിലുള്ള അനൈക്യവും അകലവും വർദ്ധിക്കുന്ന ഇക്കാലത്ത് സ്വാമി വിവേകാനന്ദന്റെ വാക്കുകൾ പ്രസക്തമാണ്, 'ഓരോരുത്തരും മറ്റുള്ളവരുടെ ആദ്ധ്യാത്മികതയെ ആഗിരണം ചെയ്യുകയും അതോടൊപ്പം സ്വന്തം വ്യക്തിത്വം കാത്തുസൂക്ഷിക്കുകയും സ്വന്തം വളർച്ചാ നിയമങ്ങൾക്കനുസരിച്ച് വളരുകയും ചെയ്യണം'. ക്രിസ്തുവും ഇതേ സന്ദേശമാണ് ലോകത്തിന് നൽകിയത്, 'കൂട്ടുകാരനെ നിന്നെപ്പോലെ തന്നേ സ്നേഹിക്കണം'. മതസൗഹാർദ്ദം സംരക്ഷിക്കേണ്ടത് നമ്മുടെ നാടിന്റെ അഭിവൃദ്ധിക്ക് അത്യന്താപേക്ഷിതമാണ്. ഓരോ പൊതുപ്രവർത്തകന്റെയും കടമയാണിത്. സമാധാന അന്തരീക്ഷം നിലനിർത്തി ജനങ്ങളുടെ ജീവനും സ്വത്തിനും സംരക്ഷണം

ശേഷം 22-ാം പേജിൽ...



# മതാന്തര സ്നേഹ സംഗമം

## കാതോലിക്കേറ്റ് അരമന, ദേവലോകം, കോട്ടയം

2022 ജൂൺ 10, വെള്ളി

### അദ്ധ്യക്ഷ പ്രസംഗം

ദൈവ തിരുനാമത്തിന് മഹത്വമുണ്ടായിരിക്കട്ടെ

മലങ്കര സഭയുടെ ആദരണീയ അതിഥികളായി ഈ സ്നേഹ സംഗമത്തിൽ സംബന്ധിക്കുന്ന ഏറ്റവും ബഹുമാന്യരായ സഭാമേലധ്യക്ഷന്മാർ, ശിവഗിരി മഠാധിപതി സ്വാമി സച്ചിദാനന്ദ, പാണക്കാട് റഷീദലി ശിഹാബ് തങ്ങൾ, സഹോദര മെത്രാപ്പോലീത്താമാരെ, മാധ്യമ സ്ഥാപന ചുമതലക്കാരെ നിങ്ങൾക്ക് സ്നേഹവന്ദനം.

നിങ്ങളുടെ മഹനീയ സാന്നിധ്യത്തിന് ആദ്യമെ വിനയപൂർവ്വം നന്ദി സമർപ്പിക്കുന്നു. നിങ്ങൾ ഓരോരുത്തരും വഹിക്കുന്ന ഉന്നത സ്ഥാനങ്ങളും തത്ഫലമായിട്ടുള്ള സമയ ദൗർലഭ്യതയും നമുക്ക് നന്നായി അറിയാം. കൃത്യാന്തരബഹുലതയുടെ നടുവിലും നിങ്ങൾ സന്നിഹിതരായതിൽ നമ്മുടെ കൃതജ്ഞത നിസ്സീമമാണ്. മലങ്കര സഭയോട് നിങ്ങൾ ഓരോരുത്തരും പുലർത്തുന്ന സ്നേഹത്തിനും കരുതലിനും ഞങ്ങൾ ഏവരും കൃതാർത്ഥരാണ്. പ്രത്യേകിച്ച് മലങ്കര സഭയുടെ അധ്യക്ഷ പദവിയിലേക്ക് ദൈവം നമ്മെ നിയോഗിച്ചതിന് ശേഷം വിവിധ സ്ഥലങ്ങളിൽ വച്ച് നടന്ന സ്വീകരണ സമ്മേളനങ്ങളിൽ നിങ്ങൾ ഓരോരുത്തരുടെയും സാന്നിധ്യവും മഹനീയ സന്ദേശങ്ങളും ബലഹീനനായ എന്റെ ഉത്തരവാദിത്വങ്ങളെ കുറിച്ച് ആഴമായ ബോധ്യം നൽകുന്നവയായിരുന്നു. നിങ്ങളുടെ സ്നേഹത്തിന്റെ മുമ്പിൽ മലങ്കര സഭയ്ക്കു വേണ്ടി ഞാൻ നന്ദി സമർപ്പിക്കുന്നു. ഏവരുടെയും പ്രാർത്ഥനയും സഹകരണവും തുടരണമെന്ന് വിനയപൂർവ്വം അഭ്യർത്ഥിക്കുന്നു.

സമാനതകൾ ഇല്ലാത്ത ഒരു കാലത്താണ് നാം ജീവിക്കുന്നത്. ധർമ്മശോഷണവും മൂല്യച്യുതിയും ഒന്നിനൊന്ന് വർദ്ധിക്കുന്നു. ധനികനും ദരിദ്രനും തമ്മിലുള്ള അന്തരം നിരന്തരം കൂടുന്നു. നമ്മുടെ കൊച്ചു കേരളത്തിൽ കൊച്ചിയും തിരുവനന്തപുരവും പോലുള്ള മെട്രോ സിറ്റികളിൽ വികസനത്തിന്റെ ഉത്തരാധുനിക മുഖം തെളിയുന്നതിൽ നമുക്ക് അഭിമാനിക്കാം; പക്ഷെ കൊച്ചിയിൽ നിന്ന് കേവലം ഇരുന്നൂറ് കിലോമീറ്റർ അകലം മാത്രമുള്ള അട്ടപ്പാടിയിൽ അതിജീവനത്താൽ വികൃതമാകുന്ന മുഖങ്ങൾ നമുക്ക് ഹൃദയവേദന ഉളവാക്കുന്നു. ഈ സ്നേഹസംഗമത്തിന്റെ ഊഷ്മളതയുടെ നടുവിലും മനസ്സിൽ എരിയുന്ന കനലാണ് സ്നേഹപൂർവ്വം ഞാൻ പങ്കുവച്ചത്. മത രാഷ്ട്രീയ ഭിന്നതകളുടെ നടുവിലും മനുഷ്യസ്നേഹം നമ്മെ ഒന്നിപ്പിക്കുന്നു. ഗുരു പങ്കുവച്ചതുപോലെ മാധവ സ്നേഹം മനുഷ്യ സേവനത്തിലൂടെ നമുക്ക് ഒരുമിച്ച് സാക്ഷിക്കാം. മലങ്കര സഭയുടെ സർവ്വ പിന്തുണയും സഹായ സഹകരണ ങ്ങളും മനുഷ്യസ്നേഹത്തിൽ അധിഷ്ഠിതമായ എല്ലാ പ്രവർത്തനങ്ങൾക്കും ഉണ്ടാകും.

നമ്മുടെ നാട് നന്മകളുടെ ഈറ്റില്ലവും മൂല്യങ്ങളുടെ പ്രഭവസ്ഥാനവുമായിരുന്നു. ഭാരതനാടിന്റെ സാംസ്കാരികവും ആധ്യാത്മീകവുമായ പൈതൃകത്തിന്റെ പിന്തുടർച്ചക്കാരാണ് നാം ഓരോരുത്തരും എന്നാൽ ഇന്ന് രാഷ്ട്രീയ അതിപ്രസരം മത ഭിന്നതകൾക്ക് വളം വയ്ക്കുന്നു. ഭാരത മണ്ണിൽ നിന്നും സഹിഷ്ണതയുടെ മഹത്തായ പാരമ്പര്യം അന്യം നിന്നു പോകുമോ എന്ന് നാം വ്യാകുലപ്പെടേണ്ടിയിരിക്കുന്നു. ഭൂരിപക്ഷ ന്യൂനപക്ഷ ചിന്തകൾക്കുപരിയായി സനാതന ധർമ്മത്തിന്റെ നിലനില്പിനു വേണ്ടി നമുക്ക് കൈകോർക്കാം. നമ്മുടെ നാടിന്റെ വൈവിധ്യങ്ങൾ നമ്മുടെ നാടിന്റെ മഹത്തായ പാരമ്പര്യത്തിന്റെ സമ്പന്നതയാണെന്ന് തിരിച്ചറിയുവാൻ വരും തലമുറയെ ജാതി മതഭേദമെന്യെ നമുക്ക് ഒരുമിച്ച് പ്രേരിപ്പിക്കാം, പ്രചോദിപ്പിക്കാം.

ഭിന്ന മത രാഷ്ട്രീയ കാഴ്ചപ്പാടുകൾ പുലർത്തുന്നവരാണെങ്കിലും ജന്മം കൊണ്ട് നാം ഏവരും ഭാരതീയരാണ്. മോക്ഷവും നിത്യജീവനും നമ്മുടെ ആധ്യാത്മിക ജീവിതത്തിന്റെ ആത്യന്തിക ലക്ഷ്യങ്ങളാണ്. രക്ഷയുടെയും നിത്യജീവന്റെയും ഒരുക്ക സ്ഥലവും കർമ്മ മണ്ഡലവും നമ്മൾ ജനിച്ചു വീണ ഈ മണ്ണാണ്. ഭാരതത്തിന്റെ ദേശീയതയും നമ്മുടെ നാടിന്റെ അഖണ്ഡതയും നമ്മുടെ ആദ്ധ്യാത്മിക ജീവിതത്തിന്റെ അവിഭാജ്യഘടകങ്ങൾ തന്നെയാണ്. രാഷ്ട്രപിതാവായ മഹാത്മാ ഗാന്ധിജി, മത-രാഷ്ട്ര ബന്ധത്തിന്റെ പരമമായ പ്രസ്തുത ദർശനം പ്രായോഗികമാക്കിയതുകൊണ്ടാണ് സ്വതന്ത്ര ഭാരതം യാഥാർത്ഥ്യമായത്. മഹാകവി രവീന്ദ്രനാഥ ടാഗോറിന്റെ പ്രബോധനം പ്രതിധ്വനിപ്പിക്കുന്നതുപോലെ, സ്വതന്ത്രരെന്ന് പറയുമെങ്കിലും വിവിധങ്ങളായ പാരതന്ത്ര്യങ്ങളിൽ നാം ബന്ധിതരായിരിക്കുന്നു. നമ്മെ ബന്ധിച്ചിരിക്കുന്ന ചങ്ങലകൾ നാം തന്നെ നിർമ്മിച്ചവയാണെന്നുള്ളതാണ് വലിയ വിരോധാഭാസം! അജ്ഞത, മത രാഷ്ട്രീയ തീവ്രത, പ്രത്യയ ശാസ്ത്ര അടിമത്തം, ദാരിദ്ര്യം, സ്വജനപക്ഷവാദം, പ്രാദേശികത, വ്യാമൂഢമായ ദേശീയത, അതിരുകളില്ലാത്ത ആർഭാടവും അഴിമതിയും തുടങ്ങി നമ്മെ ബന്ധിക്കുന്ന

ശേഷം 23-ാം പേജിൽ...

# മതങ്ങൾ കലഹിക്കാനുള്ളതല്ല: പരിശുദ്ധ ബാവാ

തിരുവനന്തപുരം: മതങ്ങൾ കലഹിക്കാനുള്ളതല്ല, പരസ്പരം സ്നേഹിക്കുവാനും സഹകരിക്കുവാനുമുള്ളതാണെന്നു പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ. സമാധാനത്തിനുവേണ്ടി ആരുമായും സഹകരിക്കാൻ സഭ തയാറാണെന്ന്, രാഷ്ട്രീയ നേതാക്കളെ പങ്കെടുപ്പിച്ചു മലങ്കര ഓർത്തഡോക്സ് സംഘടിപ്പിച്ച സൗഹൃദക്കൂട്ടായ്മയിൽ അദ്ദേഹം പറഞ്ഞു.

മന്ത്രിമാരായ എം.വി. ഗോവിന്ദൻ, വി ശിവൻകുട്ടി. പി. രാജീവ്, കെ. രാധാകൃഷ്ണൻ, കെ.ൻ. ബാലഗോപാൽ, വി എൻ. വാസവൻ, വീണാ ജോർജ്, അഹമ്മദ് ദേവർകോവിൽ, ജി. ആർ. അനിൽ, എ.കെ. ശശീന്ദ്രൻ, പി. പ്രസാദ്, ജെ. ചിഞ്ചുറാണി, പ്രതിപക്ഷനേതാവ് വി ഡി. സതീശൻ, ഡെപ്യൂട്ടി സ്പീക്കർ ചിറ്റയം ഗോപകുമാർ, ചീഫ് വിപ്പ് എൻ. ജയരാജ്, മേയർ ആര്യ രാജേന്ദ്രൻ, എംപിമാരായ കെ. മുരളീധരൻ, ജോസ് കെ. മാണി, കൊടിക്കുന്നിൽ സുരേഷ്, ഡീൻ കുര്യാക്കോസ്, എൻ.കെ. പ്രേമചന്ദ്രൻ, തോമസ് ചാഴിക്കാടൻ, എ.എ. റഹിം, എം.എൽഎമാരായ തിരുവഞ്ചൂർ രാധാകൃഷ്ണൻ, പി.സി വിഷ്ണുനാഥ്, മോൻസ് ജോസഫ്, കെ.യു. ജനീഷ്കുമാർ, കെ.ബി. ഗണേഷ്കുമാർ, കടകംപള്ളി സുരേന്ദ്രൻ, പി.കെ. ബഷീർ, അനൂപ് ജേക്കബ്, സെബാസ്റ്റ്യൻ കുളത്തുങ്കൽ, ജോബ് മൈക്കിൾ, രാഷ്ട്രീയ പാർട്ടി നേതാക്കളായ പന്ന്യൻ രവീന്ദ്രൻ, എം.എം. ഹസൻ, കെ. പി. ഉദയഭാനു, ജോസഫ് എം. പുതുശ്ശേരി, സി.പി. ജോൺ, എം.വി. ജയകുമാർ, ജെ. പത്മകുമാർ, സത്യൻ മൊകേരി, ഫ്രാൻസിസ് ജോർജ് എന്നിവർ പ്രസംഗിച്ചു

ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ്, സഭാ സെക്രട്ടറി ബിജു ഉമ്മൻ, കാതോലിക്കാ ബാവായുടെ പ്രിൻസിപ്പൽ സെക്രട്ടറി ഫാ. ജോൺസ് ഏബ്രഹാം കോനാട്ട്, മാനേജിംഗ് കമ്മറ്റിയംഗം ബാബു പാറയിൽ എന്നിവർ നേതൃത്വം നൽകി.



20-ാം പേജിൽ നിന്നും...

കൊടുക്കുവാൻ മതങ്ങൾക്കും ഭരണകൂടത്തിനും വലിയ ഉത്തരവാദിത്തമുണ്ട്. സർക്കാരിന്റെയും പ്രസ്ഥാനങ്ങളുടെയും സൗഹാർദ്ദപരമായ ഏതു പരിശ്രമങ്ങൾക്കും സഭയുടെ പരിപൂർണ പിന്തുണ നൽകുന്നത് സന്തോഷകരമാണ്. സാഹോദര്യത്തിന്റെ കുളിർമഴ ആസ്വദിക്കുവാൻ കഴിയുന്ന ഇടമായി ഈ മലയാളനാട് മാറണം.

ആധുനികതയുടെയും വികസനത്തിന്റെയും കുതിച്ചുചാട്ടമാണ് സമൂഹത്തിൽ ദൃശ്യമാകുന്നത്. എന്നാൽ ഇതിനിടയിൽ ശ്വാസം മുട്ടി ജീവിക്കുന്ന മനുഷ്യരും ഉണ്ടെന്ന ബോധ്യമാണ് രാഷ്ട്രനേതാക്കൾക്കും ആദ്ധ്യാത്മീക നേതാക്കൾക്കും ഉണ്ടാകേണ്ടത്. സമൂഹത്തിൽ പിന്നോക്കം നിൽക്കുന്ന കുടുംബങ്ങളെ സ്നേഹത്തോടെ ചേർത്തുപിടിക്കേണ്ടത് നമ്മുടെ ഉത്തരവാദിത്തമാണ് എല്ലാവർക്കും സുരക്ഷിതമായി പാർക്കുവാൻ ഭവനം ഉണ്ടാകണം. ദാരിദ്ര്യം അനുഭവിക്കുന്നവർക്ക് ഭക്ഷണം നൽകണം. ചികിത്സയ്ക്ക് പണം ഇല്ലാത്തവർക്ക് സഹായം നൽകണം. വിദ്യാഭ്യാസം ആഗ്രഹിക്കുന്ന നിർദ്ധനരായ കുഞ്ഞുങ്ങൾക്ക് സൗകര്യം നൽകണം. വാർദ്ധകൃത്തിലായവർക്ക് സംരക്ഷണം നൽകണം. ബുദ്ധിമാന്ദ്യവും മറ്റ് ശാരീരിക ബുദ്ധിമുട്ടും അനുഭവിക്കുന്നവരെ കരുതണം. സഭയുടെ ഇവ്വിധമുള്ള സാമൂഹ്യസേവനശുശ്രൂഷകളിൽ ഭരണകൂടത്തിന്റെയും നിങ്ങൾ പ്രവർത്തിക്കുന്ന പ്രസ്ഥാനങ്ങളുടെയും പിന്തുണ ആവശ്യമാണ് സഭയ്ക്ക് നിങ്ങളുടെ സാമൂഹ്യപ്രവർത്തനങ്ങളുമായി സഹകരിക്കുവാനും താത്പര്യമുണ്ട് എന്നത് സന്തോഷത്തോടെ അറിയിക്കുന്നു. നാം വിശ്വസ്തതയോടെയും ആത്മാർത്ഥമായും മുന്നിട്ടിറങ്ങിയാൽ സമാനമനസ്കരായ ധാരാളം ആളുകളുടെ പിന്തുണയോടെ വൻകാര്യങ്ങൾ നിർവ്വഹിക്കുവാൻ സാധ്യമാകും എന്നതാണ് എന്റെ സ്വന്തഅനുഭവം. നമ്മുടെ കരുതലിന്റെ കരങ്ങൾ സമൂഹത്തിന് പകരേണ്ടത് ആശ്വാസത്തിന്റെയും പ്രതീക്ഷയുടെയും പുതിയ പ്രഭാതമാണ്.

കോവിഡാനന്തര ജീവിതത്തിലേക്ക് ലോകം പാദമൂന്നുകയാണ്. വെല്ലുവിളി നിറഞ്ഞ സാഹചര്യങ്ങൾ ജീവിതത്തിന്റെ സമസ്ത മേഖലകളിലുമുണ്ട്. ശാസ്ത്രലോകവും ഭരണകൂടവും ആദ്ധ്യാത്മീക ചിന്തകളും അതിജീവനത്തിനായി തോളോടുതോൾ ചേർന്ന് പ്രവർത്തിക്കുമ്പോൾ അത്ഭുതപൂർവ്വമായ മാറ്റങ്ങൾ സൃഷ്ടിക്കുവാൻ സാധിക്കും എന്നതിന് സംശയമില്ല. വർത്തമാനകാലം മാത്രം അടിസ്ഥാനമാക്കാതെ ഭാവികാലത്തെകൂടി കണക്കിലെടുത്ത് പദ്ധതികൾ ആവിഷ്കരിക്കുവാൻ നമുക്ക് സാധ്യമാകണം. സമൂഹത്തിന്റെ സന്തോഷത്തിനും സമാധാനത്തിനും നന്മയ്ക്കുമായി നമുക്ക് ഒരുമിച്ച് കൈകോർക്കാം. നിരന്തര പരിശ്രമം ആവശ്യമായിരിക്കുന്ന വലിയ പ്രവർത്തനങ്ങൾക്ക് പ്രോത്സാഹനവും സഹകരണവും നൽകുന്നതിനുള്ള വേദിയായി ഇതിനെ നമുക്ക് കാണാം ഒരുമിച്ച് ചിന്തിക്കുവാനും പ്രവർത്തിക്കുവാനും സൗഹൃദങ്ങൾ പങ്കുവയ്ക്കുവാനും ഇനിയും വേദി ഉണ്ടാകണമെന്ന് ഞാൻ ആഗ്രഹിക്കുന്നു. ഏറെ ഉത്തരവാദിത്തങ്ങൾക്കിടയിലും തിരക്കിട്ട പരിപാടികൾക്കിടയിലും ഈ സുഹൃദ് സംഗമത്തിൽ പങ്കെടുക്കുവാൻ നിങ്ങളോരോരുത്തരും കാണിച്ച താത്പര്യത്തിന് സഭയ്ക്കുവേണ്ടി ഹൃദയപൂർവ്വം നന്ദി അറിയിക്കുന്നു. കേരളത്തിന്റെ മുഖ്യമന്ത്രി ഉൾപ്പെടെയുള്ള നേതാക്കളുടെ മഹനീയ സാന്നിധ്യം ഏറെ വിലപ്പെട്ടതാണ്. എല്ലാവരോടും സ്നേഹവും ആദരവും അറിയിച്ചുകൊണ്ട് വാക്കുകൾ ഉപസംഹരിക്കുന്നു.

നന്ദി . നമസ്കാരം. .

# സ്ഥാപനവൽക്കരണത്തിൽ നിന്നും മാനവ സേവനത്തിലേക്ക് മതങ്ങൾ മാറണം

## – മാർ ജോർജ് ആലഞ്ചേരി

**കോട്ടയം :** മതങ്ങൾ സ്ഥാപനവൽക്കരണത്തിൽ നിന്നും മനുഷ്യ സേവനത്തിന്റെ മാർഗ്ഗത്തിലേക്ക് തിരിയണമെന്ന് മാർ ജോർജ് ആലഞ്ചേരി . ദേവലോകം കാതോലിക്കേറ്റ് അരമനയിൽ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ വിളിച്ച് ചേർത്ത മതാന്തര സൗഹൃദ സമ്മേളനത്തിൽ സംസാരിക്കുകയായിരുന്നു അദ്ദേഹം.

സാധു സംരക്ഷണം മതത്തിന്റെ മുഖമുദ്രയാകണമെന്ന് പരിശുദ്ധ കാതോലിക്കാ ബാവാ പറഞ്ഞു. അതിർവരമ്പുകൾക്ക് അതീതമായ സുഹൃത്ത്ബന്ധമാണ് ഇന്നിന്റെ ആവശ്യമെന്നും ബാവാ കൂട്ടിച്ചേർത്തു. ഡോ. തീയോഡോഷ്യസ് മാർത്തോമ്മാ മെത്രാപ്പോലീത്താ, സ്വാമി സച്ചിദാനന്ദ, റഷീദ് അലി ശിഹാബ് തങ്ങൾ, കൽദായ സഭയുടെ മാർ അപ്രേം, ലത്തീൻ സഭയുടെ മാർ സൂസപാക്യം, ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, വൈദിക ട്രസ്റ്റി ഫാ ഡോ. എം. ഒ ജോൺ, അസോസിയേഷൻ സെക്രട്ടറി അഡ്വ.ബിജു ഉമ്മൻ എന്നിവർ പ്രസംഗിച്ചു. മലയാള മനോരമ ചീഫ് എഡിറ്റർ മാമ്മൻ മാത്യു, മംഗളം ചീഫ് എഡിറ്റർ സാജൻ വർഗീസ്, ഓർത്തഡോക്സ് സഭാ വക്താവ് ഫാ. ഡോ.ജോൺസ് എബ്രഹാം കോനാട്ട്, തുടങ്ങിയവർ സംബന്ധിച്ചു.



21-ാം പേജിൽ നിന്നും...

ചങ്ങലകൾ അനവധിയാണ്. നാം സ്വയമേവ ബന്ധനങ്ങളിൽ നിന്ന് സ്വതന്ത്രരാവണം, നമ്മുടെ ജനങ്ങളെ സ്വതന്ത്രരാക്കണം. 'ഏകം സത് വിപ്രാ ബഹുധാ വദന്തി'. സത്യം ഒന്നാണ് – പണ്ഡിതന്മാർ പല പേരുകളിൽ അതിനെ അഭിസംബോധന ചെയ്യുന്നു. ഈ ഋഗ്വേദ മഹത് വാക്യം ദൈവത്തിന്റെ ഏകത്വവും സത്യത്തിന്റെ അനന്യതയും നമ്മെ ഓർമ്മിപ്പിക്കുന്നു.

വൈക്കം മുഹമ്മദ് ബഷീറിന്റെ 'ഭൂമിയുടെ അവകാശികൾ' ജൈവസദാചാരത്തിന്റെ നവ മാനങ്ങൾ പ്രഘോഷിക്കുന്ന കഥയാണല്ലോ. ഭൂമിയെന്ന കുടുംബം ഒന്നാണ്. ഭാരതീയരായ നമ്മുടെ പൂർവ്വീകർ സ്വാംശീകരിച്ച മഹത്തരമായ ആശയം 'വസുധൈവ കുടുംബകം' എന്നതാണ്. പരമമായ ഈ ആശയം സർവ്വ പ്രപഞ്ചത്തിന്റേയും നിലനില്പിനുവേണ്ടി ഭാരത തത്വചിന്ത നല്കുന്ന അമൃതാണ്. ജൈവ പിരമിഡിന്റെ അഗ്രത്ത് നില്ക്കുകയാണ് മനുഷ്യൻ. അതിസങ്കീർണ്ണമായ ജൈവ പിരമിഡിനെ താങ്ങിനിർത്തുന്ന ലക്ഷക്കണക്കിന് ജീവജാലങ്ങൾ ഈ ജൈവ പിരമിഡിന്റെ അവിഭാജ്യ ഘടകങ്ങളാണ്. മൈക്രോബു മുതൽ 'മാൻ' (മനുഷ്യൻ) വരെ ഒരേ തറവാട്ടിലെ അംഗങ്ങളാണ്. പരസ്പരം സഹോദര ബന്ധം പുലർത്തി ജീവിക്കേണ്ടിയ സഹോദരങ്ങൾ ഈ സഹോദര ബന്ധത്തിന് ഉലച്ചിൽ സംഭവിച്ചാൽ പ്രകൃതി നശിക്കും. പ്രപഞ്ചം ഇല്ലാതാകും. സൂര്യനും സൂര്യകാന്തിയും തമ്മിലുള്ള ബന്ധം അവതരിപ്പിച്ച കവി ശ്രീ. ജി. ശങ്കരക്കുറുപ്പും മുല്ലവള്ളിയേയും മാൻ കിടാവിനേയും സ്നേഹിച്ച ശകുന്തളയെ ചിത്രീകരിച്ച മഹാകവി കാളിദാസനും ഭൂമിക്കൊരു ചരമഗീതം കുറിച്ച ഒ.എൻ.വിയും പ്രപഞ്ചത്തിലെ ചെറുതും വലതുമായ ജീവജാലങ്ങൾ പരസ്പരം ബന്ധപ്പെട്ടിരിക്കുന്നു എന്നും ഒരു ചങ്ങലയിലെ അടർത്തി മാറ്റുവാനോ വിസ്മരിക്കുവാനോ പാടില്ലാത്ത കണ്ണികളാകുന്നുവെന്നും നമ്മെ ഗൗരവമായി ഓർമ്മിപ്പിക്കുന്നു. പ്രപഞ്ചത്തിലെ ഈ പരസ്പര ബന്ധം തിരിച്ചറിയുന്ന അവസ്ഥയാണ് 'ദൈവരാജ്യം' എന്ന സംജ്ഞയിലൂടെ ക്രിസ്തു പ്രബോധിപ്പിച്ചത്. 'ദൈവരാജ്യം എപ്പോൾ വരുന്നു എന്ന് പരീശന്മാർ ചോദിച്ചതിന് ദൈവരാജ്യം കാണത്തക്കവണ്ണമല്ല വരുന്നത്; ഇതാ ഇവിടെ എന്നും അതാ അവിടെ എന്നും പറകയും ഇല്ല: ദൈവരാജ്യം നിങ്ങളുടെ ഇടയിൽ തന്നെ ഉണ്ടല്ലോ' (വി. ലൂക്കോ. 17:20-21) എന്നതായിരുന്നു ക്രിസ്തുവിന്റെ പ്രബോധനം. ധന്യനായ പൗലൂസ് അപ്പോസ്തോലൻ പരസ്പര ബന്ധത്തിൽ ദൈവരാജ്യത്തിന്റെ പ്രപഞ്ച വീക്ഷണം ഇപ്രകാരം വിവരിക്കുന്നു. 'ദൈവരാജ്യം ഭക്ഷണവും പാനീയവുമല്ല, നീതിയും സമാധാനവും പരിശുദ്ധാത്മാവിൽ സന്തോഷവും അത്രേ' (റോമ.14:17).

പ്രപഞ്ചത്തിന്റെ സമഗ്രതയും പരസ്പര പങ്കാളിത്തത്തോടു കൂടിയുള്ള നിലനില്പുമാണ് യേശുക്രിസ്തുവിനാൽ സമാരംഭിക്കപ്പെട്ട ദൈവരാജ്യത്തിന്റെ അടിസ്ഥാനം. പ്രപഞ്ചമെന്ന മഹാകുടുംബത്തിൽ 'മനുഷ്യൻ' ദൈവത്താൽ നിയോഗിക്കപ്പെട്ട കാര്യസ്ഥനും ഒപ്പം ശുശ്രൂഷകനുമാണ്. പ്രപഞ്ചത്തിലെ എല്ലാ ഘടകങ്ങളും പരസ്പരപൂരകങ്ങളാണ്. പരസ്പരം ഇണങ്ങിക്കഴിഞ്ഞില്ലെങ്കിൽ നിലനില്പ് നശിക്കും. സർവ്വതും നന്മയിൽ വളരട്ടെ, നമുക്ക് ഒന്നിച്ച് വളരാം, ഒരുമയോടെ ജീവിക്കാം. പ്രപഞ്ചജീവിതമാകുന്ന മനോഹര സംഗീതം സാഹോദര്യത്തിന്റെ വീണയിൽ അപശബ്ദങ്ങളില്ലാതെ നമുക്ക് ഒരുമിച്ച് ആലപിക്കാം.

നന്ദി.. നമസ്കാരം....

ഓർമ്മകൾക്കെന്തു സുഗന്ധം' എന്ന് സംശയം കൂടാതെ പറയുവാൻ കഴിയും വിധം സുന്ദരമായ സ്മരണകൾ അവശേഷിപ്പിച്ചുകൊണ്ട് പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ ബാവാ കടന്നുപോയിട്ട് ഒരു വർഷം തികയുന്നു. എത്ര വേഗമാണ് ആ വിയോഗദിനത്തിൽ നിന്ന് 365 ദിവസങ്ങളുടെ ദൂരത്തിലേക്ക് നാമെത്തിയത്! വിനയത്തിന്റെ ഉത്തമ ഉദാഹരണമായിരിക്കുമ്പോഴും സ്വന്ത സ്ഥാനത്തിന്റെ പ്രൗഢിയും മഹത്വവും തെല്ലും ചോരാതെ പ്രവർത്തിക്കുവാൻ പരിശുദ്ധ ബാവാ തിരുമേനിക്ക് സാധിച്ചു.

ഫാ. തോമസ് പി. സഖറിയ



# നിർമ്മല സ്നേഹത്തിന്റെ പ്രകാശം

. അദ്ദേഹം ചേർത്തുനിർത്തിയ പതിമൂന്ന് വർഷങ്ങൾ വിസ്മയകരവും വിശുദ്ധവുമായൊരു ജീവിതത്തെ നിറവോടെ അനുഭവിക്കുവാനും ദൈവകൃപയാൽ എനിക്ക് ലഭിച്ച വലിയ ഭാഗ്യമായിരുന്നു.

നമ്മുടെ കർത്താവിന്റെ ഗിരിപ്രഭാഷണത്തിൽ വിശേഷിപ്പിക്കുന്ന ഭാഗ്യവാന്മാരുണ്ടല്ലോ – അവരുടെയെല്ലാം ഭാഗ്യാവസ്ഥ അനുഭവിച്ചുകൊണ്ട് സ്വന്തം ജീവിതം പൂർത്തിയാക്കി ദൈവസന്നിധിയിലേക്ക് കടന്നുപോയ പിതാവാണത്. പ. പൗലൂസ് ദ്വിതീയൻ ബാവാ തിരുമേനി കുന്നംകുളം നസ്രാണി സംസ്കാരത്തിന്റെ ചിത്രങ്ങൾ ചൂടും ചൂരും ഒട്ടും കുറയാതെ പകർന്നുതന്നു.

പ്രാർത്ഥന എന്ന 'പവർബാങ്ക്', ദൈവ സംസർഗ്ഗം എന്ന ഊർജദായിനി ഇവ ലോപമില്ലാതെ പ്രയോജനപ്പെടുത്തി ദൈവാത്മ നിറവിനു വേണ്ടിയും ദൈവത്തിന്റെ പരിശുദ്ധാത്മ പുതുക്കത്തിനു വേണ്ടിയും തീവ്രമായി പ്രാർത്ഥിച്ചിരുന്നു. രഹസ്യ പ്രാർത്ഥനകൾ ഏറെ സൂക്ഷ്മതയോടെ നടത്തുവാൻ പ്രത്യേകം ശ്രദ്ധിച്ചു. കാനോനാ നമസ്ക്കാരത്തിലെ രഹസ്യ പ്രാർത്ഥനകൾ കൂടാതെ സ്വന്തമായി ക്രമീകരിച്ച പ്രാർത്ഥന ശൈലി ഉപയോഗിച്ച് പ്രാർത്ഥിക്കുമായിരുന്നു

ഏതെങ്കിലും വിഷയം സംബന്ധിച്ച് പ്രാർത്ഥിക്കുവാൻ ആരെങ്കിലും ആവശ്യപ്പെട്ടാൽ നിശ്ചയമായും ആ പേര് പ. ബാവാ തിരുമേനിയുടെ പ്രാർത്ഥനാ കാർഡിൽ എഴുതിയിട്ടുണ്ടാകും. 'സഭയുടെ ഭിത്തിയെ ബലവത്താക്കുക ശിലമേൽ നിർത്തി' എന്ന് ഓരോ വിശുദ്ധ കുർബാനയിലും പ്രാർത്ഥിച്ചിരുന്ന സഭാ മേലദ്ധ്യക്ഷൻ പ്രാർത്ഥനയാൽ ജീവിതത്തിലെ ഓരോ പ്രതിസന്ധിയും തരണം ചെയ്ത അനുഭവങ്ങൾ വർണ്ണിച്ചുതന്നിരുന്നു. പ. എപ്പിസ്കോപ്പൽ സുന്നഹദോസ് അംഗങ്ങൾക്കുവേണ്ടിയും, വൈദികർക്കുവേണ്ടിയും വിശ്വാസികൾക്കും ദയറാകൾക്കും വേണ്ടിയും മുടങ്ങാതെ പ്രാർത്ഥിച്ചു കൊറോണ രോഗബാധയുടെ കാലം മുതൽ ലോകത്തു നിന്ന് കോവിഡ് രോഗം നീങ്ങിപ്പോകുവാൻ പ്രാർത്ഥിച്ചിരുന്നു. മലങ്കര സഭയിൽ ഏതൊക്കെ വിശുദ്ധന്മാരുടെ നാമത്തിൽ ദൈവാലയങ്ങൾ സ്ഥാപിച്ചിട്ടുണ്ടോ ആ വിശുദ്ധന്മാരുടെ മധ്യസ്ഥത അപേക്ഷിച്ചിരുന്നു. രോഗബാധിതനായി ആശുപത്രിയിൽ കഴിഞ്ഞപ്പോൾ പ്രാർത്ഥനയുടെ, വിശേഷിച്ച് രഹസ്യ പ്രാർത്ഥനയുടെ, തീവ്രത കൂട്ടുകയാണുണ്ടായത്. ശാന്തമായി, ധ്യാന നിമഗ്നനായി കിടക്കയിൽ കിടക്കും; വലതുകൈയുടെ തള്ളവിരൽ കൊണ്ട് കിടക്കയിൽ കുരിശുവരയ്ക്കും. ദൈവത്തെ ദർശിച്ച മോശയുടെ മുഖചർമ്മം പ്രകാശിച്ചതുപോലെ ആ മുഖത്തെ പ്രകാശം പതിന്മടങ്ങ് വർദ്ധിക്കുന്ന കാഴ്ച, ദൈവ സാന്നിധ്യത്തിന്റെ സന്തോഷത്തിൽ ഹൃദയം നിറയുന്നൊരു ഭക്തന്റെ നേർക്കാഴ്ചയാണ് ഞങ്ങൾക്ക് പകർന്നുതന്നത്

മുഖം മൂടികളില്ലാതെ സകലരോടും, ഇടപെടുവാൻ പ. ബാവാ തിരുമേനിക്ക് സാധിച്ചു. 'ഹൃദയങ്ങളുടെ ബാവാ തിരു

മേനി' എന്ന് പ. പിതാവിനെ പലരും വിശേഷിപ്പിച്ചു കാണുന്നുണ്ട്. സൗമ്യത കൊണ്ടും മധുരമായ പുഞ്ചിരികൊണ്ടും ബാവാ തിരുമേനി സകലരുടെയും പ്രീതിക്ക് പാത്രമായി. ദൈവകരുണയുടെ സമൃദ്ധി ധാരാളമായി അനുഭവിച്ചു. മലങ്കര സഭാതലവന്റെ ആസ്ഥാനം സഭാമക്കളുടെ സ്വന്തം ഇടമാണ് എന്നും, ലോകത്തിന്റെ നാനാഭാഗത്തു നിന്നും എത്തിച്ചേരുന്ന സഭാമക്കളെ സ്നേഹത്തോടെ സ്വീകരിക്കേണ്ട ഇടമാണത് എന്നും അരമനയിലെത്തുന്ന ഒരാൾക്കും കരുണ വിലക്കരുത് എന്നും പഠിപ്പിച്ചു. അസംഖ്യമാളുകൾക്ക് കരുണയുടെ കൈത്തിരി നീട്ടിക്കൊടുക്കുവാൻ പ. ബാവാ തിരുമേനിക്ക് സാധിച്ചു സഹായങ്ങൾ അതീവ രഹസ്യസ്വഭാവത്തോടെ അവരിലേക്കെത്തിക്കുവാൻ പ്രത്യേകം ശ്രദ്ധിച്ചിരുന്നു. അനേകർക്ക് വീടുകൾ നിർമ്മിച്ചു നൽകി, മഞ്ഞപ്ര ബാലഭവനം, കോതമംഗലം 'സാന്ത്വനം' മുതലായ സ്ഥാപനങ്ങളെ അകമഴിഞ്ഞ് പ്രോത്സാഹിപ്പിച്ചു. 'സ്നേഹസ്പർശം' എന്ന ചികിത്സാ സഹായ പദ്ധതി പ. ബാവാ തിരുമേനിയുടെ ആർദ്രകരുണയുടെ ഉത്തമമായ അടയാളമാണ്. സ്വന്ത രോഗ ചികിത്സയ്ക്ക് സഭാമക്കൾ സ്നേഹപൂർവ്വം നൽകിയ തുകകളിൽ നിന്നു പോലും അനേക രോഗികളെ സഹായിച്ചു. പരുമല സെന്റ് ഗ്രീഗോറിയോസ് മെഡിക്കൽ മിഷൻ ആശുപത്രിയുടെ കാൻസർ വിഭാഗം സുസജ്ജമാക്കുവാൻ സ്വന്ത ധനവും, അധ്വാനവും സമയവും ലോപം കൂടാതെ നൽകി. പ ബാവാ തിരുമേനിയുടെ ജീവിത കാലത്തിനു ശേഷം സ്വന്ത അക്കൗണ്ടുകളിൽ ശേഷിക്കുന്ന തുക മുഴുവനും പരുമല ആശുത്രിക്ക് നൽകുവാനാണ് ക്രമീകരിച്ചത്.

ഹൃദയശുദ്ധി കൈമുതലായിരുന്ന ഭാഗ്യവാനായിരുന്ന പ. ബാവാ തിരുമേനിയുടെ സത്യസന്ധതയും ആത്മാർത്ഥതയും നിറഞ്ഞുവിളങ്ങിയ, കാപട്യമില്ലാത്ത ഇടപെടലും, ഹൃദയം തുറന്ന് സംസാരിക്കുവാനുള്ള മനസ്സും, തന്നോടിടപെടുന്നവരോട് അദ്ദേഹത്തിന്റെ വാക്കിലും നോക്കിലും പ്രകടമാക്കിയ വാത്സല്യവും സകലരെയും ആകർഷിച്ചു. സഭാമക്കൾ പ. ബാവാ തിരുമേനിയുടെ സാമീപ്യം ഏറെ ഇഷ്ടപ്പെട്ടു. മികച്ച ഓർമ്മശക്തി കൈമുതലാക്കിയിരുന്ന ബാവാ തിരുമേനി മനുഷ്യബന്ധങ്ങൾക്ക് അതീവ പ്രാധാന്യം നൽകിയിരുന്നു. ഒരു ഭരണകർത്താവ് എന്ന നിലയിൽ ഏറെ സ്നേഹത്തോടെ സ്വന്ത ജനത്തെ ചേർത്തു നിർത്തി. ഇൻഡ്യയുടെ പ്രധാനമന്ത്രി, പ്രസിഡന്റ് എന്നിവരുമായി നടത്തിയ കൂടിക്കാഴ്ചകൾ, മധ്യപൗരസ്ത്യ ദേശത്തും, എത്യോപ്യയിലും അർമീനിയയിലുമുൾപ്പെടെ രാഷ്ട്രത്തലവന്മാരുമായി നടത്തിയ കൂടിക്കാഴ്ചകൾ, ഇതര സഭാതലവന്മാരുമായി നടത്തിയ സമ്മേളനങ്ങൾ എന്നിവ പ. ബാവാതിരുമേനിയുടെയും സഭയുടെയും ചരിത്രത്തിലെ രജതരേഖകളാണ്.

'അവർ നിങ്ങളെ നിന്ദിക്കുകയും നിങ്ങളെ പീഡിപ്പിക്കുകയും ചെയ്യുമ്പോൾ നിങ്ങൾ ഭാഗ്യവാന്മാർ' എന്ന കർതൃവചനം പ. ബാവാ തിരുമേനിയെക്കുറിച്ച് ഏറ്റവും അർത്ഥവത്തായിരുന്നു. നിലപാടുകളുടെ പേരിൽ ഇത്രയേറെ നിന്ദിക്കപ്പെടുകയും, അധിക്ഷേപിക്കപ്പെടുകയും ചെയ്ത മറ്റൊരാൾ സമീപകാലത്ത് ഉണ്ടായിട്ടില്ല. അപഹസിക്കപ്പെട്ടപ്പോഴെല്ലാം പ്രതികരണം ഒന്നുമാത്രമായിരുന്നു : 'ഇവയെല്ലാം സ്വർഗത്തിലെ നമ്മുടെ നിക്ഷേപം വർദ്ധിപ്പിക്കുന്നവയാണ്.'

സ്വന്ത നിലപാടുകളും ബോധ്യങ്ങളും ഉറക്കെപ്പറയുവാൻ ഒരിക്കലും മടികാട്ടാതിരുന്ന പ. പൗലൂസ് ദ്വിതീയൻ ബാവാ, കോടതി വിധികൾ പൂർണമായി നടപ്പാക്കണം എന്നും, വിട്ടുവീഴ്ചകൾ അതിനുശേഷം ആകാം എന്നും, ആയത് ശാശ്വത സമാധാനത്തിനും വ്യവഹാര രഹിത മലങ്കര സഭയ്ക്കുംഅനുപേക്ഷണീയമാണെന്നും ഉറച്ചു വിശ്വസിച്ചു. സഭയുടെ ഭരണനേതൃത്വത്തിൽ ഇരിക്കുമ്പോഴും ഏറ്റവും സൂക്ഷ്മമായ വിഷയങ്ങളിൽ പോലും ശ്രദ്ധ ചെലുത്തി. എന്റെ സഭയും ഞാനും തമ്മിൽ അതിർവരമ്പൊന്നുമില്ല 'എന്റെ ജീവനും ജീവിതവും സഭയ്ക്കുവേണ്ടിയാണ്' എന്റെ സഭയുടെ സുരക്ഷിത ഭാവിക്കുവേണ്ടി എത്ര വലിയ നിന്ദയും സഹിക്കുവാൻ ഞാനൊരുക്കമാണ്; നമ്മുടെ പൂർവ്വീകർ നമ്മെ ഏല്പിച്ച വിശ്വാസം ജീവനേക്കാൾ വലുതായി കരുതണം' എന്നിങ്ങനെ അനവധി ഉപദേശങ്ങൾ നൽകിയിരുന്ന ബാവാ തിരുമേനി ഓരോ കാതോലിക്കാദിനത്തിനും ഒരു ലക്ഷം രൂപാവീതം സംഭാവന നൽകുമായിരുന്നു. ഏതു പള്ളിയിൽ ചെന്നാലും കാണിക്ക സമർപ്പിക്കും. സാമ്പത്തികമായി പിന്നാക്കം നിൽക്കുന്ന പള്ളികൾക്ക് സ്വന്തമായി സഹായങ്ങളും നൽകി.

പരുമല ആശുപത്രിയിലെ ചികിത്സ സ്വയം തെരഞ്ഞെടുത്ത തീരുമാനമായിരുന്നു. രോഗചികിത്സയുടെ ഒരു ഘട്ടം കടന്നപ്പോൾ ഇഹലോക ജീവിതം അവസാനിക്കുന്നു എന്ന തിരിച്ചറിവ് ഉണ്ടായി. ചികിത്സയുടെ വേദനകൾക്കിടയിലും ദൈവീകമായ പ്രത്യാശയും പ്രസന്നതയും തേജസും ആ മുഖത്ത് നി റഞ്ഞുവിളങ്ങി. വി. കുർബാനയും, യാമപ്രാർത്ഥനകളും, പ്രത്യാശാഗീതങ്ങളും, വേദപുസ്തക പാരായണവും, വിശുദ്ധ കുമ്പസാരവും, തൈലാഭിഷേകവുമെല്ലാം ദൈവ സന്നിധിയിലേക്ക് വാങ്ങിപ്പോകുന്നതിനുള്ള ഒരുക്കത്തിന്റെ ഭാഗമാക്കി വിൽപത്രം തയ്യാറാക്കി. പരിചരിച്ചവർക്കും കൂടെ നിന്നവർക്കും ഹൃദയം കൊണ്ട് ചേർത്തു നിർത്തിയ അനേകർക്കും വേണ്ടി കണ്ണീരോടെ പ്രാർത്ഥിച്ചു. കടന്നുപോയ പിതാക്കന്മാരുടെയും, ഗുരുക്കന്മാരുടെയും വിശുദ്ധന്മാരുടെയും വാങ്ങിപ്പോയ സഹോദരങ്ങളുടെയും സാന്നിദ്ധ്യമുള്ള കർത്താവിന്റെ സന്നിധിയിലേക്ക് പോകുന്നത് എത്ര ഭാഗ്യകരമാണ് എന്ന് ഇടയ്ക്കിടെ പറയുമായിരുന്നു. അഭിവന്ദ്യ പിതാക്കന്മാരുടെയും വൈദികരുടെയും, വിശ്വാസികളുടെയും പ്രാർത്ഥനകൾ മാലാഖമാരുടെ സ്തുതിപ്പുകളോട് ചേർന്ന് ദൈവസന്നിധിയിലേക്കുയരവേ ഭാഗ്യവാനായ ആ വിശുദ്ധ പിതാവ് ദൈവസന്നിധിയിലേക്ക് കടന്നുപോയി.

പരുമല സെമിനാരിയിലും, ദേവലോകത്ത് അരമനചാപ്പലിലും അവസാനമായി എത്തുമ്പോൾ നിക്ഷേപിക്കേണ്ട കാണിക്ക നേരത്തേ തന്നെ ഏല്പിച്ചിരുന്നു. സ്വന്ത ഗുരുവായ പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ തിരുമേനിയുടെ കബറിടത്തോടു ചേർന്ന് അന്ത്യവിശ്രമം കൊള്ളുക എന്ന ആഗ്രഹവും മുമ്പേ തന്നെ അറിയിച്ചിരുന്നു. ഇന്ന് കബറിടം സ്വന്ത മുൻഗാമികളുടെ കബറിടത്തോടു ചേർന്ന് ആശ്വാസത്തിന്റെയും അനുഗ്രഹത്തിന്റെയും കേദാരമായി പരിലസിക്കുന്നു

ആർദ്രതയിൽ തികവുള്ള മനുഷ്യസ്നേഹിയെയും, നന്മയിൽ തികവുള്ളൊരു മനുഷ്യനെയും, ഭക്തിയിൽ തികവുള്ളൊരു വ്യക്തിയെയും, കർമ്മങ്ങളിൽ തികവുള്ള ഒരനുഷ്ഠാനകനെയും, വിശുദ്ധിയിൽ തികവുള്ളൊരു ഭക്തനെയും, കർത്താവിന്റെ ഗിരിപ്രഭാഷണത്തിൽ പരാമർശിച്ചിരിക്കുന്ന ഭാഗ്യാവസ്ഥകളിൽ തികവുള്ളൊരു വിശുദ്ധനെയും നിർമ്മല സ്നേഹത്തിന്റെ പ്രകാശഗോപുരമായിരുന്ന പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ ബാവാ തിരുമേനിയിൽ ദർശിക്കാം.

o

For Favours Received



ഒരു വിശ്വാസി

## സോദരസംഘം വാർത്തകൾ



# സഹോദരൻ

(പരിശുദ്ധ പൗലോസ് ദ്വിതീയൻ ബാവാ ചാരിറ്റി പദ്ധതി)

സഹോദരൻ പദ്ധതിയ്ക്ക് ജൂൺ മാസം 16,16,414.00 രൂപ വരവും, 46,46,031 രൂപ ചിലവും ആയി. ചികിത്സ (1640031) വിവാഹം (8,25,000), ഭവന നിർമ്മാണം (5,25,000), വിദ്യാഭ്യാസം (13,06,000), പ്രത്യേക ധനസഹായം (2,52,000) തുടങ്ങിയ പദ്ധതികൾക്കായി തുക വിനിയോഗിച്ചു.

**പദ്ധതിയിൽ അംഗങ്ങളായവരുടെ പേരുവിവരങ്ങൾ.**

### Contribution (June 2022)

116. Babu Eppan, Plot No 16, Mahathma Jyothiba Colony
117 E M.Abraham, Automobl e Road, Palanvattom
118. Orthodox Syrian Church, North Vattayi, Kundekode P.O, Thrissur
119. Rejimol Mani
120. Boban P A
121. Nikhil Roy Abraham
122. Abraham Cholattu Mathai
123. Peter George
124. Jency Susan Joseph
125. Bijo Elacy Thomas
126. Anthrayose M.A
127. Mary Xavier
128. Salomy K varghese
129. Albert Peter
130. Sony K. Mathew
131. A.V Jose
132. George V, Vazhackal
133. Mathew Nedumparampil
134. The Orthodox Christian Youth Movement, ST Thomas Bhavan, Old Seminary Road, Chungom
135. Mathew Kurian, Pattanathu
136. Mathew K.G,
137. Sibiy $ Sheeba, Chathanpurayidam, SouthPampady
138. Anju Abraham
139. Bijo Elcy Thomas
140. Abraham V M
141. Rajan Varughese, Kaleekal Rejo Villa, Pathanamthitta
142. Saju Thomas Koickal, Thumpamon
143. William I.T, Thengungal (H), Cheruthuruthy
144. Laughson K.C Kothoor (H) Marathamcode, Kunnamku am
145. Sunny IJ, Mankuttipadam P.O, Pady, Thrissur
146. Darlan Baby
147. Varughese George, 2208 wind ng way Broomall PA 19008
148. Shanti Abraham, 9 - A, Abad Northstar, N.K.S Road Pachalam Vaduthala
149. Kurien Varughese, Vengal Meday l Podiyad
150. George Jolly
151. The Madras Medical Mission, Chenna.
152. St. Peter's & St. Pauls Orthodox Syrian Church Pegamuk
153. Jole Chandy, Othara (H), Vakathanam, Kottayam – 686538
154. Toney C. Paul, Cheravathur (H), Pathirakattu Kavu Road North Kalamassery
155. M C Sunny, Sea Queen housing India Pvt. Ltd Mumbai
156. Amukutty Thankachen, Malad Centre, Bombay
157. Rev Fr P.L Kuriakose Corepiscopa Potharayil (H) Perumbadavam
158. Bombay Orthodox Church Centre, Dr. Mar Theophilus Marg Sector 10 A, Mumba
159. Reji Varghese, St.George Orthodox Church, Mu und Mumbai
160. Fr Santhosh Varghese, 2/253 Nivassion (E) Mumbai – 22
161. Jacob Cheriyan, Flat No 702, Mumbai
162. T.A. Thomas, Thekkummottil, Kumbazha
163. Rev Fr Jijo K Thomas, Peal Build ng Room No.05, Pune
164. Minna Sunny, Mar Gregorios Orthodox Maha Edavaka, Muscat
165. M K Thomas, Mukaladiyil IIT Main gate, Powai Mumbai
166. Dr Susil George Stephen, Kampil (H) Pira assery
167. Litty Varghese, Perumpuzha Puthuppal y

### ഭവനരഹിതർക്ക് സ്വപ്നപദ്ധതിയുമായി 'സഹോദരൻ'

പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ തിരുമേനിയുടെ സ്മരണാർത്ഥം ആരംഭിച്ച 'സഹോദരൻ ' പദ്ധതി പുതിയ സംരംഭങ്ങളിലേക്ക്. വീടും സ്ഥലവും ഇല്ലാത്ത പത്ത് പേർക്ക് ഭവനം നിർമ്മിച്ച് നൽകുക എന്നതാണ് പുതിയ ശ്രമകരമായ ലക്ഷ്യം. 9 ലക്ഷം രൂപാ ചിലവ് പ്രതീക്ഷിക്കുന്ന ഭവനങ്ങൾ ഭാഗീകമായോ, പൂർണ്ണമായോ നൽകുന്നതിന് സ്പോൺസർ ചെയ്യുവാൻ അവസരം ഉണ്ടായിരിക്കുന്നതാണ്. വിധവകൾ, നിത്യരോഗികൾ, വാടക കൊടുക്കുവാൻ നിർവ്വാഹമില്ലാത്ത സ്ഥിതിയിൽ കഴിയുന്നവർ, ഒരു കിടപ്പാടം സ്വപ്നമായി കണ്ട് ജീവിക്കുന്ന ആളുകളാണ് ഈ പദ്ധതിയുടെ ഗുണഭോക്താക്കൾ. സഭാ അംഗമായ ഒരാൾ ദാനമായി നൽകിയ സ്ഥലത്താണ് ഈ ഭവനങ്ങൾ നിർമ്മിച്ച് നൽകുക. ഏകദേശം 9 ലക്ഷം രൂപാ ചിലവ് വരുന്ന 600 Sq ft ൽ താഴെയുള്ള സ്വതന്ത്ര ഭവനങ്ങളാണ് നിർമ്മിക്കുക. ഇതിലേക്ക്, ഇടവകകൾ, പ്രസ്ഥാനങ്ങൾ, വ്യക്തികൾ തുടങ്ങിയ എല്ലാവരിൽ നിന്നും കൈ താങ്ങൽ പ്രതീക്ഷിക്കുന്നു. പൂർണ്ണമായോ ഭാഗീകമായോ സഹകരിക്കാൻ ആഗ്രഹിക്കുന്നവർ സഹോദരൻ ഓഫീസുമായി ബന്ധപ്പെടണമെന്ന് അറിയിക്കുന്നു.

168 George Kurumon, Po Box 544 Al Hardhy Complex
169. Jubin Varughese, Puthenparambil (H), Pampady
170 Babu Thudathil, P.O Box 2893, Ruvi Sultanate Oman
171. Varughese Kuruvila Bahwan Eng Comp Elevator
172. Thomas John, P.O. Box 3828, Oman
173. Sunil Cherian, Punnakattu (H), West Othera P.O, Thiruvalla
174. Gem T. Araken Padipurakal (H), Komalloor
175. Toney Veetus, P.O. Box 1582, Oman
176 Sanju Varughese, BD – 10, Janakpuri, New Delhi
177 George Varughese Neathathyadathi , Kudsanadu
178. Biju John, Payyanamon
179. Varughese P Alex, PB No.3340 Oman
180. Sijimon, Leyasadanam, Nalilla – Kollam
181. Kuriakose V M, PO Box 38 Pc 123, Oman
182. Viji Thomas Va dyan, Lovedale Kadappa, Mynagappa ly
183. Jomon K.J, Koodampallatha

**Address:**
Baselios Marthoma Mathews III,
Catholicate Aramana, Devalokam,
Kottayam-686004, Kerala India

***ACCOUNT DETAILS:***

*Indian Currency*

| | | |
|---|---|---|
| Account Name | : | Basel os Marthoma Mathews III |
| Account Number | : | 50220001884863 |
| IFSC | : | ESMF0001132 |
| Bank & Branch | : | ESAF Smal Finance Bank, Kottayam |

*Foreign Currency*

| | | |
|---|---|---|
| Account Name | : | Malankara Orthodox Syrian Church |
| Account Number | : | 40059833606 (FCRA Savings Account) |
| IFSC | : | SBIN0000691 |
| Bank & Branch | : | State Bank of India, New Delhi Main Branch |
| Swift | : | SBININBB104 |


## Malankara Orthodox Syrian Church

Catholicate Aramana Devalokam P.O (Via ) Muttambalam
Kottayam-686004 Kerala India
Tel no. 0481 2578500, 2578499 *Email* catholicos@mosc.in
*Web Manager* webmanager@mosc.in
*Public Relations officer* pro@mosc n



# സഭകളുടെ ഐക്യം കാലഘട്ടത്തിന്റെ ആവശ്യം

ലോകത്ത് എത്ര ക്രൈസ്തവസഭകളുണ്ടെന്നത് ആർക്കും കൃത്യമായി അറിവില്ലാത്ത ഒരു മഹാരഹസ്യമാണെന്നു പറയാറുണ്ട്. പന്ത്രണ്ടു ശ്ലീഹന്മാരിലൂടെ വിവിധ ഭൂഖണ്ഡങ്ങളിൽ വ്യത്യസ്ത പാരമ്പര്യങ്ങളുടെ സഭകൾ രൂപപ്പെട്ടെങ്കിലും അവയെയെല്ലാം ഒന്നിപ്പിക്കുന്ന ദൈവികശക്തി ആദിമ നൂറ്റാണ്ടുകളിൽ പ്രബലമായിരുന്നു. പിന്നീട് മാനുഷികവും ലൗകികവുമായ താൽപര്യങ്ങൾ ദൈവശാസ്ത്രപരവും ഭരണപരവുമായ തലങ്ങളോടു കൂടിപ്പിണഞ്ഞപ്പോൾ സഭകളുടെ എണ്ണം കൂടി എന്നതാണ് വാസ്തവം. കാലക്രമേണ, സഭകളുടെ ഭിന്നത കർത്താവിന്റെ ദൗത്യത്തെ ദുർബലപ്പെടുത്തുന്നു എന്ന തിരിച്ചറിവിലാണു സഭൈക്യ സംരംഭങ്ങൾ രൂപപ്പെടുന്നത് 1910–ലെ എഡിൻബർഗ് കോൺഫറൻസിൽ പ്രൊട്ടസ്റ്റന്റ് സഭകൾ എക്യുമെനിക്കൽ പരിശ്രമങ്ങൾക്കു രൂപംകൊടുത്തു. 1962 ·65 വരെ കൂടിയ രണ്ടാം വത്തിക്കാൻ സൂനഹദോസ് കത്തോലിക്കാസഭയിലെ സഭൈക്യസംരംഭങ്ങളെ ശക്തീകരിച്ചു. 1948 ൽ ഉദ്ഘാടനം ചെയ്ത വേൾഡ് കൗൺസിൽ ഓഫ് ചർച്ചസ് സഭൈക്യ സംരംഭങ്ങളെ ഏകോപിപ്പിച്ചു.

1961–ൽ ജോൺ ഇരുപത്തിമൂന്നാമൻ പാപ്പ ക്രൈസ്തവ ഐക്യത്തെ പ്രോത്സാഹിപ്പിക്കാനുള്ള സെക്രട്ടേറിയേറ്റ് സ്ഥാപിച്ചു. ഓർത്തഡോക്സ് സഭകൾ പാൻ-ഓർത്തഡോക്സ് കോൺഫറൻസ് ആരംഭിക്കുകയും ചെയ്തു ഈ സഭകളെല്ലാം തമ്മിൽ ഇന്ന് സഭൈക്യ സംഭാഷണങ്ങൾ നടക്കുന്നുണ്ടെന്നുള്ളത് ആശാവഹമാണ്.

### അതിജീവനവും ആശങ്കകളും

സഭാസമൂഹങ്ങൾ ലോകത്തിന്റെ പല ഭാഗങ്ങളിലും ദുർബലമായി കൊണ്ടിരിക്കുന്നു എന്നത് യാഥാർത്ഥ്യമാണ്. യൂറോപ്പിലെ ക്രൈസ്തവികത ഒട്ടേറെ പരിണാമങ്ങളിലൂടെയാണു കടന്നുപോകുന്നത് മതതീവ്രവാദങ്ങൾ ഒരുവശത്തും സെക്കുലറിസത്തിന്റെ തേരോട്ടം മറുവശത്തും ക്രൈസ്തവസഭകളെ തളർത്തുന്നുണ്ട് അമിതമായ യുക്തിബോധവും ഭൗതിക സുഖത്തിനു മാത്രമുള്ള പ്രാധാന്യവും വിശ്വാസസമൂഹങ്ങൾക്കു ഭീഷണിയുയർത്തുന്നു. ഇപ്രകാരം പ്രതിസന്ധികളെ നേരിടുന്ന സഭകൾ ഒന്നിച്ചു നിൽക്കേണ്ടതിനുപകരം ഒറ്റയ്ക്കുനിന്നു പോരാടുന്നതാണ് നാമിന്നു കണ്ടുകൊണ്ടിരിക്കുന്നത് പ്രതിസന്ധികൾ നമ്മെ ഒറ്റപ്പെടുത്തുകയല്ല, മറിച്ച് ഐക്യത്തിലേക്കു നയിക്കുകയാണു ചെയ്യേണ്ടത്.

ബിഷപ് തോമസ് തറയിൽ

സഭകളുടെ നിലനിൽപ്പ് ലോകരക്ഷയ്ക്കു അത്യാവശ്യമാകയാൽ വിവിധ സംസ്കാരങ്ങളിൽ അതിജീവനത്തിനായി വിശ്വാസസമൂഹങ്ങൾ പരിശ്രമിച്ചുകൊണ്ടിരിക്കുന്നു. പ്രതിസന്ധികൾ ഉണ്ടാകുമ്പോൾ പരസ്പരം വിഘടിച്ചുനിൽക്കാതെ ഏകരക്ഷകനായ ഈശോയിലുള്ള വിശ്വാസത്തിലേക്കു ലോകത്തെ മുഴുവൻ നയിക്കുന്നതിൽ സഭകൾ ഒന്നിച്ചു നിന്നു പരിശ്രമിക്കേണ്ടിയിരിക്കുന്നു കേരളത്തിന്റെ നവോത്ഥാനചിന്തയ്ക്കും മതേതരചിന്തയ്ക്കുമൊക്കെ കാരണമായതു ക്രൈസ്തവസഭകളുടെ ശക്തമായ സാന്നിധ്യമാണെന്നതു ഇന്ന് പരക്കെ അംഗീകരിക്കപ്പെടുന്നുണ്ട്. മാനവിക മൂല്യങ്ങൾ പുലരാൻ സഭകളുടെ യോജിച്ചുള്ള പ്രവർത്തനങ്ങൾ ഏറെ പ്രധാനപ്പെട്ടതാണ്.

### ദൈവം ആഗ്രഹിക്കുന്ന സഭൈക്യം

മാനുഷിക കാരണങ്ങളാൽ വിഭജിതമായ സഭാസമൂഹങ്ങൾ "മിശിഹാ വിഭജിക്കപ്പെട്ടിരിക്കുന്നു" (1 കൊറി 1: 13) എന്ന പ്രതീതിയാണു ജനിപ്പിക്കുന്നതെന്നു പൗലോസിന്റെ വാക്കുകളിൽ നാം മനസ്സിലാക്കുന്നു. തന്റെ ഏകജാതനെ അയച്ച് സകലരെയും രക്ഷിക്കുക എന്നതാണു ദൈവഹിതം. "ജനത്തിനു വേണ്ടി മാത്രമല്ല, ചിതറികിടക്കുന്ന ദൈവമക്കളെ ഒരുമിച്ചുകൂട്ടുന്നതിനു വേണ്ടിയുമാണ് (യോഹ 11:52) ഈശോ കുരിശിലേറിയത്. "അവരെല്ലാവരും ഒന്നായിരിക്കാൻ വേണ്ടി, പിതാവേ, അങ്ങ് എന്നിലും ഞാൻ അങ്ങയിലും ആയിരിക്കുന്നതുപോലെ അവരും നമ്മിൽ ആയിരിക്കുന്നതിനും... വേണ്ടി ഞാൻ പ്രാർത്ഥിക്കുന്നു (യോഹ 17: 21)'. ഐക്യമാണു ദൈവഹിതം എന്നതു ഈശോ ആവർത്തിച്ചു നമ്മെ പഠിപ്പിക്കുന്നുണ്ട്. പരിശുദ്ധ കുർബാനയെന്ന കൂദാശ സ്ഥാപിച്ചതിലൂടെയും നമ്മുടെ കർത്താവ് ഐക്യത്തിന്റെ സന്ദേശം പകർന്നു നൽകി. "ഒരേ പ്രത്യാശയിൽ നിങ്ങൾ വിളിക്കപ്പെട്ടതുപോലെ ഒരു ശരീരവും ഒരാത്മാവുമാണുള്ളത്. ഒരു കർത്താവും ഒരു വിശ്വാസവും ഒരു ജ്ഞാനസ്നാനവുമേയുള്ളൂ (എഫേ 4: 4-5)'. "മിശിഹായോടു ഐക്യപ്പെടാൻ സ്നാനം സ്വീകരിച്ച നിങ്ങളെല്ലാവരും മിശിഹായെ ധരിച്ചിരിക്കുന്നു . നിങ്ങളെല്ലാവരും ഈശോമിശിഹായിൽ ഒന്നാണ് (ഗലാ 3: 28)' നമ്മളെല്ലാവരും ഒരേ ആത്മാവിൽ ഏകശരീരമാകാൻ ജ്ഞാനസ്നാനമേറ്റു (1 കൊറി 12: 13)' ഐക്യത്തിലേക്കു നടന്നടുക്കുമ്പോ

ഴാണു കർത്താവീശോ മിശിഹായുടെ രക്ഷ ലോകത്തിനു നൽകാൻ സഭകൾക്കു സാധിക്കുക. സഭകളുടെ ഐക്യം ദൈവേഷ്ടമാണെന്ന ബോധ്യം ഓരോ ക്രിസ്ത്യാനിയെയും നയിക്കേണ്ടതാണ് ഭിന്നിച്ചു നിൽക്കുന്തോറും നാം ദുർബലരാകുന്നു എന്നതാണു വാസ്തവം.

**സഭൈക്യം പ്രായോഗികതലത്തിൽ**

പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പ സഭൈക്യത്തെക്കുറിച്ചു വളരെ പ്രായോഗികമായ ചില നിരീക്ഷണങ്ങൾ നടത്തുകയുണ്ടായി. ആദ്യമായിത്തന്നെ ഐക്യം മാനുഷിക പ്രവർത്തനങ്ങളുടെ ഫലം എന്നതിനേക്കാൾ പരിശുദ്ധാത്മാവിന്റെ ദാനമാണ്. ദൈവാത്മാവിനോടു തുറവിയുള്ളവരായിരിക്കുന്നിടത്തോളം ഐക്യത്തിലേക്കു നടന്നടുക്കാൻ നമുക്കു കഴിയും. രണ്ടാമതായി, ഐക്യമെന്നത് ഐകരൂപ്യമാകണമെന്നില്ല, മറിച്ച് ഒത്തൊരുമ (harmony) woeni. ഒത്തുതീർപ്പുകളിലൂടെയോ അധികാര ക്രമീകരണത്തിലൂടെയോ സംജാതമാകുന്ന ഐകരൂപ്യമല്ലത്. ഐകരൂപ്യം ഓരോ സഭയുടെയും സ്വത്വത്തിന് (identity) അത്യന്താപേക്ഷിതമാണെങ്കിലും സഭകളുടെ ഐക്യത്തിൽ വൈവിധ്യത്തിലുള്ള ഒത്തൊരുമയാണു ലക്ഷ്യം വയ്ക്കേണ്ടത് മൂന്നാമതായി, സഭൈക്യം എന്നത് ഒരു യാത്രയാണ് ക്ഷമയോടും സ്ഥിരതയോടുംകൂടെ നാം നടത്തുന്ന ഒരു യാത്ര. നാലാമതായി, സഭൈക്യം അതിൽത്തന്നെ ഒരു ലക്ഷ്യമല്ല, മാർഗ്ഗം മാത്രമാണ്. ലക്ഷ്യം എന്താണ്? രക്ഷകന്റെ ദൗത്യമാണു ലക്ഷ്യം. അതിലേക്കു നയിക്കുന്ന മാർഗ്ഗം മാത്രമാണു സഭകളുടെ ഐക്യം.

**ഇന്ത്യയുടെ സാഹചര്യവും സഭൈക്യത്തിന്റെ ആവശ്യവും**

ഇന്ത്യയിലെ ക്രൈസ്തവസഭകൾ ഒട്ടേറെ വെല്ലുവിളികളെ നേരിടുന്ന കാലഘട്ടമാണിത്. പുറമേ നിന്നുള്ള സമ്മർദ്ദങ്ങളിൽ മതതീവ്ര വാദങ്ങളും ന്യൂനപക്ഷവിരുദ്ധനീക്കങ്ങളുമൊക്കെയുണ്ട്. അവയെക്കാൾ മാരകമാണ് സഭകൾക്കുള്ളിൽ വളർന്നുവരുന്ന സെക്കുലറിസം അഥവാ ഭൗതികപ്രധാനചിന്ത. ക്രൈസ്തവ കുടുംബങ്ങളിൽ കുട്ടികളുടെ എണ്ണം കുറയുന്നതും ചെറുപ്പക്കാരുടെ പ്രവാസജീവിതവും ഇവിടുത്തെ സഭയെ ശോഷിപ്പിക്കുന്ന ഘടകങ്ങളാണ് ഈ സാഹചര്യങ്ങളിൽ ഒറ്റയ്ക്കുനിന്നു ഇല്ലാതാകാതെ ഒരുമിച്ചുനിന്നു സുവിശേഷ ദൗത്യത്തെ സഫലീകരിക്കാൻ സഭകൾക്കു സാധിക്കണം.

ക്രൈസ്തവസഭകൾ ഈ സമൂഹത്തിനു നൽകിയ സംഭാവനകളെ ബോധപൂർവ്വം തമസ്കരിച്ചു, തിന്മയുടെ നിഴലിൽ നിർത്താനുള്ള ശ്രമങ്ങൾ തൽപ്പരകക്ഷികൾ നടത്തുമ്പോൾ, അഭിമാനബോധത്തോടെ ക്രൈസ്തവസ്വത്വം ഉയർത്തിപ്പിടിക്കാൻ സഭകൾക്കാവണം. സമൂഹത്തെ ബാധിക്കുന്ന പ്രശ്നങ്ങളിൽ, രാഷ്ട്രീയഭരണകർത്താക്കളെ പ്രീണിപ്പിച്ചു നിലപാടുകളിൽ ചഞ്ചലപ്പെടാതെ സമൂഹനന്മയ്ക്കു വേണ്ടി പ്രവർത്തിക്കാൻ സഭകൾക്കു സാധിക്കണം. അതല്ലെങ്കിൽ ഒറ്റപ്പെട്ട ശബ്ദങ്ങളായി അവഗണിക്കപ്പെടുന്ന അവസ്ഥയുണ്ടാകും.

കേരളത്തിലെ ഇന്റർചർച്ച് കൗൺസിൽ ഒരുകാലത്ത് വിദ്യാഭ്യാസ സാമൂഹിക വിഷയങ്ങളിൽ കേരളസഭയുടെ ശബ്ദമായിരുന്നു. ഒരുമിച്ചെടുക്കുന്ന നിലപാടുകളെ മാനിക്കാൻ ഭരണക്കാരും തയ്യാറായിരുന്നു. എന്നാലിന്ന് കേരള സമൂഹത്തെ നശിപ്പിക്കുന്ന തരത്തിൽ മദ്യനയം പ്രഖ്യാപിച്ചിട്ടുപോലും അതിനെതിരെ യോജിച്ചുള്ള പോരാട്ടം നടത്താൻ സഭകൾക്കു കഴിഞ്ഞില്ല എന്നുള്ളത് സങ്കടകരമാണ് യൂണിഫോം സിവിൽ കോഡിലൂടെ ഏതെല്ലാം രീതിയിലാണു നമ്മുടെ മേൽ നിയന്ത്രണങ്ങൾ വരുന്നതെന്നും അറിഞ്ഞുകൂടാ. വെല്ലുവിളികൾ സഭയ്ക്കൊരു പുതുമയല്ല. ഒരുമിച്ചു നിന്നു ആത്മരക്ഷയ്ക്കായി പ്രവർത്തിക്കുമ്പോൾ ഏതു വെല്ലുവിളിയും വലിയ സാധ്യതയായി മാറും. ○

*നീയോ അവസാനം വരുവോളം*
*പൊയ്ക്കൊൾക; നീ വിശ്രമിച്ച്*
*കാലാവസാനത്തിങ്കൽ നിന്റെ ഓഹരി*
*ലഭിക്കാൻ എഴുന്നേറ്റു വരും.*

(ദാനിയേൽ 12 : 3)



# കുഞ്ഞാമ്മ മാത്തൻ

**8-ാം ചരമ വാർഷികം**

**(19-07-2022)**

ജീവനോടെ ഇരുന്നപ്പോഴും
വാങ്ങി ദൈവസന്നിധിയിൽ
ആയിരിക്കുമ്പോഴും
ഞങ്ങൾക്കു വേണ്ടി പ്രാർത്ഥിക്കുന്ന
എന്റെ അമ്മ.

**ജോർജുകുട്ടിയും കുടുംബവും**
വട്ടയ്ക്കാട്ട് ആനന്ദ് വില്ല
പുലമൺ, കൊട്ടാരക്കര.







പരിശുദ്ധ ബസേലിയോസ് മാർത്തോമ്മ
പൗലോസ് ദ്വിതീയൻ കാതോലിക്കാബാവ

നിലക്കാത്ത സ്നേഹപ്രവാഹത്തിന്റെ
മരിക്കാത്ത സ്മരണകൾക്കു മുന്നിൽ
പരിശുദ്ധ പിതാവിന്റെ മാതൃഇടവകയുടെ

# വിനയപ്രണാമം

പരിശുദ്ധ പിതാവിന്റെ ഒന്നാം ഓർമ്മപ്പെരുന്നാൾ
മാതൃഇടവകയായ വെസ്റ്റ് മങ്ങാട്
മാർ ഗ്രീഗോറിയോസ് ദേവാലയത്തിൽ
ജൂലൈ 16, 17 ( ശനി, ഞായർ ) ദിവസങ്ങളിൽ
ഭക്തിപുരസ്സരം കൊണ്ടാടുന്നു



# മങ്ങാടിന്റെ പൊൻമുത്ത്
# മലങ്കരയുടെ മാണിക്യം



**ഫാ. വി.എം. സാമുവേൽ**
(വികാരി, മാർ ഗ്രീഗോറിയോസ് ദേവാലയം, വെസ്റ്റ് മങ്ങാട്)

കുന്നംകുളത്തിനടുത്ത് മങ്ങാട് ഗ്രാമത്തിൽ ഐപ്പ്-കുഞ്ഞീറ്റി ദമ്പതികളുടെ മകനായി 1946 ആഗസ്റ്റ് 30 ന് പിറന്നു വീണ പോൾ എന്ന ബാലൻ 2021 ജൂലൈ 12 ന് കാലയവനികക്കുള്ളിൽ മറയുമ്പോൾ പൗരസ്ത്യകാതോലിക്കായും മലങ്കരമെത്രാപോലീത്തായും എന്ന അഭിധാനത്തിനപ്പുറം കാരുണ്യത്തിന്റെ മൂർത്തിയായി, അശരണരുടെ ആശ്രയമായി, സാന്ത്വനത്തിന്റെ സുസ്മിതമായി ലോകം തിരിച്ചറിയുന്നു. അതോടൊപ്പം ഉറച്ച നിലപാടുകളുടെ രാജകുമാരൻ എന്ന് വാഴ്ത്തുന്നു.

പോൾ എന്ന ബാലനിൽ നിന്ന് പൗലോസ് ദ്വിതിയൻ കാതോലിക്കായിലേക്കുള്ള ദൂരത്തിൽ, ഭവനത്തിന്റെ ചിട്ടകളുണ്ട്, ശുശ്രൂഷിച്ച ദേവാലയത്തിന്റെ ആത്മീകതയുണ്ട്, ഗ്രാമത്തിന്റെ സൗമ്യതയുണ്ട്.

ഭവനവും ഭവനത്തിനു തൊട്ടടുത്തുള്ള ദേവാലയവും സൺഡേസ്കൂളും ചേർന്ന ഒരു ക്യാൻവാസാണ് പൗലോസ് ദ്വിതീയൻ ബാവായുടെ പ്രാഥമികവ്യക്തിത്വം രൂപപ്പെടുത്തിയത്. ചെറുപ്പം മുതൽ തന്നെ നോമ്പുപവാസാനുഷ്ഠാനങ്ങളിലും സത്യവിശ്വാസത്തിലും ആരാധനാജീവിതത്തിലും അടിയുറച്ച ഗൃഹാന്തരീക്ഷം ആ ബാലനു ലഭിച്ചു. ഒപ്പം വീടിനടുത്തു തന്നെയുള്ള മങ്ങാട്ടെ ദേവാലയത്തിൽ സന്ധ്യക്ക് വിളക്ക് തെളിച്ചും ദേവാലയമണിയടിച്ചും വന്ദ്യ വൈദീകരോടൊത്ത് ആരാധനയിൽ ശുശ്രൂഷിച്ചും അവിടത്തെ സൺഡേസ്കൂളിൽ പഠിച്ചും മുതിർന്നപ്പോൾ അവിടെ അധ്യാപകനായി സേവനം ചെയ്തും സഭാസേവനത്തിന്റെ ആദ്യപടികൾ താണ്ടി. ചെറുപ്പം മുതൽ മഹത്തായ സ്വപ്നങ്ങൾ നെയ്തു. ഒരു യുവാവായിരിക്കുമ്പോൾ തന്റെ സ്വന്തം മങ്ങാട് ഇടവക സ്വതന്ത്രമാകണമെന്ന് ആഗ്രഹിച്ചതും 1954 ൽ പല പ്രതിസന്ധികളേയും അതിജീവിച്ച് ആ സ്വപ്നം സാക്ഷാത്കരിക്കപ്പെട്ടതും ബാവാതിരുമേനി പല സന്ദർഭങ്ങളിലും അനുസ്മരിച്ചിട്ടുണ്ട്.

**ബന്ധങ്ങളെ വിലമതിച്ച പിതാവ്.**

പരിശുദ്ധ പിതാവ് ജനിച്ച മണ്ണിനെ, അവിടുത്തെ ബന്ധങ്ങളെ എന്നും വലിയ വിലയോടെ സ്നേഹിച്ചു. പിതാവ് മങ്ങാട് ദേവാലയത്തിൽ വന്നിരുന്നത് സ്വന്തം ഭവനത്തിൽ വരുന്നതുപോലെയായിരുന്നു. ആരാധനക്കും വിശുദ്ധ കുർബ്ബാനക്കും ശേഷം പിതാവ് ദേവാലയത്തിൽ ദീർഘനേരം വിശ്രമിക്കുകയും വായനയിൽ മുഴുകുകയും ചെയ്യുന്നത് പതിവായിരുന്നു. ആ സമയത്ത്, തന്നെ കാണാനും ഓർമ്മകളും വിശേഷങ്ങളും പങ്ക് വെക്കാനും എത്തുന്ന ബാല്യകാല സുഹൃത്തുക്കളെയും ബന്ധുമിത്രാദികളേയും സ്നേഹത്തിൽ ചാലിച്ച പുഞ്ചിരിയോടെ പിതാവ് സ്വീകരിച്ചിരുന്നതും കാണാമായിരുന്നു.

പിതാവിന്റെ സ്മരണകളിൽ ഈ ഗ്രാമത്തിലെ ബാല്യം നിറഞ്ഞു നിന്നു. ബാല്യം ചെലവഴിച്ചത് വീടിനടുത്തുള്ള ദേവാലയാങ്കണത്തിലായിരുന്നതിനാൽ ദേവാലയവുമായി ചേർത്തു വെച്ചതായിരുന്നു തന്റെ സ്മരണകളെല്ലാം. ബാല്യം മുതൽ തന്നെ ആത്മീയകാര്യങ്ങളിൽ വലിയ നിഷ്ഠ പുലർത്തിയിരുന്നതായി പ്രായമുള്ളവർ ഇന്നും ഓർക്കുന്നു

**മങ്ങാടിന്റെ പാവുട്ടി, സഭയുടെ പോളച്ചൻ.**

കാലം മാറ്റം വരുത്തുമെന്ന കാര്യത്തിൽ സംശയമില്ല. ഏഴാം ക്ലാസുവരെ മങ്ങാട് യു.പി.സ്കൂളിലും പിന്നീട് പഴഞ്ഞി ഹൈസ്കൂളിലും മിടുക്കനായ വിദ്യാർത്ഥിയായി പഠിച്ചത് ഇന്നും ഇന്നാട്ടിലെ സഹപാഠികൾ ഓർക്കുന്നു. ബാവാതിരുമേനിയുടെ വിനയസ്മിതം എന്ന ആത്മകഥയിൽ മങ്ങാട് ഗ്രാമത്തിലെ ജീവിതാനുഭവങ്ങൾ നിറഞ്ഞു നിൽക്കുന്നുണ്ട്. മങ്ങാട് സൺഡേസ്കൂളിൽ മികച്ച വിദ്യാർത്ഥിക്ക് വെള്ളികപ്പ് ഏർപ്പെടുത്തിയപ്പോൾ അതിന്റെ ആദ്യാവകാശിയാകാൻ കഴിഞ്ഞ അഭിമാനമുഹൂർത്തം മുതൽ അയലത്തെ ചേച്ചിയോട് ക്ഷമാപണം പറയേണ്ടി വന്നപ്പോൾ ആത്മാഭിമാനം വ്രണപ്പെട്ട ബാലന്റെ മനസ്സു വരെ നിഷ്കളങ്കമായി അതിൽ വരച്ചു വച്ചിരിക്കുന്നു.

മങ്ങാടിന്റെ സ്വന്തമായ പാവുട്ടി എന്ന പോൾ കാലം തെളിച്ച വഴികളിലൂടെ പിന്നെ ഏറെ ദൂരം പിന്നിട്ടു. പഠനാവശ്യത്തിന് നഗരത്തിലെ കലാലയത്തിലേക്ക്, പിന്നെ ആധ്യാത്മിക വീഥിയിലൂടെ സെമിനാരിയിലേക്കും ആശ്രമജീവിതത്തിലെ നിഷ്ഠകളിലേക്കും. കേരളത്തിന്റെ സാമ്പത്തിക തലസ്ഥാനത്ത് സഭയേൽപ്പിച്ച വൈദീകജീവിതത്തിലൂടെ കടന്നുപോകുമ്പോളാണ് പ. സുന്നഹദോസും മലങ്കര അസോസിയേഷനും പോളച്ചനെ കണ്ടെത്തി പൗലോസ് മാർ മിലിത്തിയോസ് എന്ന് പേര് നൽകി വീണ്ടും ജനിച്ച നാട്ടിലേക്ക് വിടുന്നത്. കാലം കാത്തു വെച്ച പോലെ.

കുന്നംകുളം മെത്രാസനത്തിന്റെ പ്രഥമ അധ്യക്ഷനായി തിരിച്ചെത്തുമ്പോൾ താൻ ചെറുപ്പം മുതൽ കണ്ട സ്വപ്നങ്ങൾ യാഥാർത്ഥ്യമാക്കാനുള്ള ആവേശമുണ്ടായിരുന്നു, അതിനായി മനസ്സിൽ കൊളുത്തിയ അഗ്നിയുണ്ടായിരുന്നു.

മാതൃ ഇടവകയെകുറിച്ച് കണ്ട സ്വപ്നങ്ങൾക്ക് ചിറകു മുളക്കുന്നു.

കാലപ്രവാഹത്തിന്റെ നിസ്തുല മുഹൂർത്തത്തിൽ കുന്നംകുളം ഭദ്രാസനത്തിന്റെ പ്രഥമാധ്യക്ഷൻ പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും ആയി ഉയർത്തപ്പെട്ടപ്പോഴും ആ പിതാവിന്റെ മനസ്സിന്റെ അടിത്തട്ടിൽ മാതൃഇടവകയെകുറിച്ചുള്ള സ്വപ്നങ്ങൾ ചിതലരിക്കാതെ കിടന്നു. നേരത്തേയുള്ള പ്രചോദനങ്ങൾ ഏറ്റെടുത്ത ഇടവക നവദേവാലയം എന്ന സ്വപ്നത്തിനായി ഒത്തു ചേർന്നപ്പോൾ ബാവാതിരുമേനി തന്നെ എല്ലാ തിരക്കുകളും മാറ്റി വെച്ച് ആ ദേവാലയനിർമ്മാണപ്രവർത്തനങ്ങളുടെ ചുക്കാൻ പിടിച്ചു. യോഗം ചേർന്ന് ഇടവകാംഗങ്ങളെ ബോധവത്കരിച്ചതു മുതൽ നിർമ്മാണപ്രവർത്തനങ്ങളുടെ ഓരോ ഘട്ടത്തിലും പരിശുദ്ധ പിതാവിന്റെ സാന്നിധ്യം നിറഞ്ഞുനിന്നു. നിർമ്മിക്കാനുദ്ദേശിക്കുന്ന ദേവാലയത്തിന്റെ അളവുകൾ, ശൈലി , വരവ് ചെലവ് കണക്കുകൾ എന്നിങ്ങനെ എല്ലാ കാര്യങ്ങളിലും നേരിട്ട് ഇടപെട്ട് നിർദ്ദശങ്ങൾ നൽകി. ഫണ്ട് സമാഹരണത്തിനായി പിതാവ് തന്നെ ദേവാലയത്തിലേക്ക് പല തവണ എഴുന്നെള്ളി നേതൃത്വം നൽകി. പഴയ ദേവാലയം പൊളിക്കാൻ ആരംഭിച്ചതും പുതിയ ദേവാലയത്തിന് അടിസ്ഥാന ശില പാകിയതും പ്രാധാന വാതിൽ സ്ഥാപിച്ചതും നവദേവാലയത്തിലെ ബലിപീഠത്തിന്റെ നിർമ്മാണം ആരംഭിച്ചതും എല്ലാം പരിശുദ്ധ പിതാവിന്റെ കൈകളാൽ തന്നെ. ഇടക്കിടെ നിർമ്മാണ പുരോഗതി ചോദിച്ച് മനസ്സിലാക്കാനും നിർദ്ദേശങ്ങൾ തരാനും തിരക്കുകൾക്കിടക്കും പിതാവ് സമയം കണ്ടെത്തി. കോവിഡ് സാഹചര്യങ്ങളിൽ കൂദാശ മാറ്റി വെക്കേണ്ടി വന്നപ്പോഴും പിതാവ് രോഗാതുരനായി ആശുപത്രിയിൽ ചികിത്സയിൽ തുടരവേ ദേവാലയത്തിലെ ബലിപീഠത്തിൽ സ്ഥാപിക്കാനുള്ള ശില ആശീർവദിച്ച് ഏൽപ്പിച്ച് മാതൃ ഇടവകയോടുള്ള

എല്ലാ കർത്തവ്യങ്ങളും പൂർത്തീകരിച്ചാണ് പരിശുദ്ധ പിതാവ് രംഗത്തു നിന്നും നിഷ്ക്രമിച്ചത് ബാലനായിരുന്നപ്പോൾ ഈ ദേവാലയത്തിൽ ആത്മീയശിക്ഷണം ലഭിച്ച്, യുവാവായപ്പോൾ ഈ ദേവാലയം ഒരു സ്വതന്ത്ര ഇടവകയായി തീരാൻ പരിശ്രമിച്ച ആ വ്യക്തിത്വം തന്നെ പൗരസ്ത്യകാതോലിക്കാസ്ഥാനത്തിരുന്ന് ഈ ദേവാലയത്തിന്റെ പുനർനിർമ്മാണത്തിനും നേതൃത്വം വഹിച്ചു എന്നത് ചരിത്രനിയോഗമായി ഈ ഇടവകാംഗങ്ങൾ കാണുന്നു.

**മായാത്ത സ്മരണകൾ...**

മങ്ങാട്ടെ നവദേവാലയം പരിശുദ്ധ പൗലോസ് ദ്വിതീയൻ ബാവായുടെ സ്മരണകളാൽ നിറഞ്ഞിരിക്കുന്നു. പിതാവിന്റെ അഭീഷ്ടപ്രകാരം സ്ലീബാപെരുന്നാൾ ദിനവും കാതോലിക്കേറ്റ് പുനസ്ഥാപനവാർഷികവും ചേർത്ത് സെപ്തംബർ 14, 15 തിയതികളിലേക്ക് ഇടവകയുടെ പ്രധാന പെരുന്നാൾ പുനക്രമീകരിക്കപ്പെട്ടു. ദേവാലയത്തിനകത്ത് പരിശുദ്ധ മദ്ബഹയുടെ മുന്നിലായി അനേകർക്ക് അനുഗ്രഹം നൽകികൊണ്ട് പരിശുദ്ധ പരുമല തിരുമേനിയുടേയും പരിശുദ്ധ പൗലോസ് ദ്വിതീയൻ ബാവാതിരുമേനിയുടേയും സ്മാരക കബറിടങ്ങൾ നില കൊള്ളുന്നു. പള്ളിയുടെ മട്ടുപ്പാവിൽ പരിശുദ്ധ പിതാവിന്റെ ഓർമ്മകൾ പേറുന്ന സ്മൃതിയിടവും മുറ്റത്ത് പിതാവിന്റെ ജീവിതരേഖ ആലേഖനം ചെയ്ത സ്മാരകശിലയും ഓർമ്മകളുടെ വേലിയേറ്റം തന്നെ മനസ്സിൽ ഉണ്ടാക്കും. കരിങ്കല്ലിൽ തീർത്ത കൊടിമരം പരിശുദ്ധപിതാവിന്റെ നേതൃത്വഗുണത്തിന്റെ അടയാളമായി ദേവാലയകവാടത്തിൽ ഉയർന്നു നിൽക്കുന്നു. ആ പിതാവിന്റെ ഓർമ്മ എല്ലാ വർഷവും ഈ ഇടവകയിൽ പെരുന്നാളായി ജൂലൈ 12 ന് ശേഷം വരുന്ന ശനി, ഞായർ ദിവസങ്ങളിൽ കൊണ്ടാടുകയും ചെയ്യും.

പരിശുദ്ധ പിതാവിന്റെ അഭീഷ്ടപ്രകാരം മങ്ങാട് മാർ ഗ്രീഗോറിയോസ് ഇടവകയുടെ നവദേവാലയത്തിന്റെ കൂദാശ മലങ്കരയിൽ കാതോലിക്കേറ്റ് സ്ഥാപിതമായതിന്റെ വാർഷികമായ സെപ്തംബർ 15 ന് നടന്നു. ആ പിതാവിന്റെ മനസ്സിലെ സ്വപ്നം യാഥാർത്ഥ്യമായി ശോഭയോടെ ഉയർന്ന് നിന്നപ്പോൾ മങ്ങാത്ത പൊൻനക്ഷത്രമായി മേലുയരങ്ങളിൽ നിന്ന് ആ പരിശുദ്ധ പിതാവ് അനുഗ്രഹവർഷം ചൊരിയുന്നത് മങ്ങാട്ടെ മാതൃ ഇടവക എന്നും അനുഭവിക്കുന്നു.

2nd DEATH ANNIVERSARY (20-07-2022)

**ANNIE PHILIP**
(KUNJUMOL)

Vadakkedath House
Puthussery, Chengaroor

ഒരിക്കലും മറക്കാത്ത ഓർമ്മകളുമായി...

V.C. PHILIPOSE (HUSBAND) & FAMILY

ഏഴാം ചരമ വാർഷികം
(15-07-2022)

**Very Rev. Fr. K. J. Kuriakose Corepiscopa**

**Mulanthuruthy**

"ആചാര്യേശാ മശിഹാ കൂദാശകളർപ്പിച്ചോ
ഈ ആചാര്യന്നേകുക പുണ്യം
നാഥാ സ്തോത്രം"

സഹധർമ്മിണി

Mariamma Kuriakose

മക്കൾ

Ajee & Saya; Ciji & George

കൊച്ചുമക്കൾ

Kurian & Sherin
Anna, Tijo & Joanna
Mary, Sojan & Hannah

# പ. പൗലോസ് ദ്വിതീയൻ ബാവായുടെ ഒന്നാം ഓർമ്മപ്പെരുന്നാൾ

**കുന്നംകുളം:-**പ. ബസ്സേലിയോസ് മാർത്തോമാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ തിരുമേനിയുടെ 1-ാം ഓർമ്മപെരുന്നാൾ 2022 ജൂലൈ 15, 16 തീയതികളിൽ കുന്നംകുളം ഭദ്രാസനത്തിന്റെ ആഭിമുഖ്യത്തിൽ ആർത്താറ്റ് സെന്റ്. ഗ്രിഗോറിയോസ് അരമന ചാപ്പലിൽ കൊണ്ടാടുന്നു.

ജൂലൈ 15—ന് പ. പിതാവിന്റെ ഇടവകയായ മങ്ങാട് മാർ ഗ്രീഗോറിയോസ് ദേവാലയത്തിൽ നിന്ന് വിവിധ ദേവാലയങ്ങളുടെ സഹകരണത്തോടെ കുന്നംകുളം ആർത്താറ്റ് സെന്റ് ഗ്രീഗോറിയോസ് അരമന ചാപ്പലിലേക്ക് കാൽനട തീർത്ഥയാത്രയും സന്ധ്യാ നമസ്ക്കാരവും നടത്തപ്പെടും.

ജൂലൈ 16 ന് അരമന ചാപ്പലിൽ പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവായുടെ മുഖ്യ കാർമ്മികത്വത്തിൽ നടക്കുന്ന വി.കുർബാനക്ക് ശേഷം പൊതുസമ്മേളനം ബഹുമാനപ്പെട്ട ഗോവ ഗവർണ്ണർ അഡ്വ. പി.എസ്. ശ്രീധരൻപിള്ള ഉദ്ഘാടനം ചെയ്യുന്നതും, വിവിധ സഭകളിലെ അഭിവന്ദ്യ പിതാക്കൻമാർ, രാഷ്ട്രീയ, സാമൂഹിക, സാംസ്ക്കാരിക രംഗങ്ങളിലെ പ്രമുഖ വ്യക്തിത്വങ്ങൾ പങ്കെടുക്കുന്നതുമാണ്.

കുന്നംകുളം ഭദ്രാസനത്തിൽ ഇടവക തലത്തിലുള്ള അനുസ്മരണങ്ങൾ, മേഖലാസമ്മേളനങ്ങൾ, സ്മൃതി സമ്മേളനം, അഖില മലങ്കര മത്സരങ്ങൾ, ഡിജിറ്റൽ ലൈബ്രറി, ഒരു ലക്ഷം രൂപയുടെ 'പൗലോസ് ദ്വിതീയൻ മാനവ മിത്ര അവാർഡ്' സൺഡേസ്കൂൾ മെറിറ്റ് അവാർഡ് എന്നീ പരിപാടികൾ ആവിഷ്കരിച്ചു നടപ്പിലാക്കും.

ഓർമ്മപ്പെരുന്നാളിനോടനുബന്ധിച്ച് പ. പൗലോസ് ദ്വിതീയൻ ബാവായുടെ ഓർമ്മ ശാശ്വതമായി നിലനിർത്തുന്നതിനായി 3 കോടിയോളം ചിലവ് പ്രതീക്ഷിക്കുന്ന വിവിധ പദ്ധതികൾ നടപ്പിലാക്കി വരികയാണ്. നിർധനരായ 12 കുടുംബങ്ങൾക്കായുള്ള വീടുകളുടെ നിർമ്മാണം, അരമന കോമ്പൗണ്ടിൽ പ. പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ-സ്മാരക മന്ദിരം, അരമന കവാടത്തിൽ പ. പരുമല തിരുമേനിയുടെ നാമധേയത്തിൽ പ. പുലിക്കോട്ടിൽ ഒന്നും രണ്ടും മലങ്കര മെത്രാപോലീത്താമാരുടേയും പരിശുദ്ധ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടേയും സ്മാരകമായും ഒരു കുരിശുപള്ളി തുടങ്ങിയവ നിർമ്മാണത്തിന്റെ അവസാന ഘട്ടത്തിലാണ്.

പെരുന്നാൾ നടത്തിപ്പിനായി പ. കാതോലിക്കാ ബാവാ മുഖ്യ രക്ഷാധികാരിയായും, അഭി. ഡോ.ഗീവർഗ്ഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ പ്രസിഡന്റായും, വന്ദ്യ കെ.പി.ഐസക് കോറെപ്പിസ്കോപ്പ വൈസ് പ്രസിഡന്റായും, ഭദ്രാസന സെക്രട്ടറി ഫാ. ജോസഫ് ചെറുവത്തൂർ ജനറൽ കൺവീനറായും, ശ്രീ. കെ.സി ലോഫ്സൺ ജോയിന്റ് ജനറൽ കൺവീനറായും, പ്രോഗ്രാം കമ്മറ്റി ചെയർമാനായി - ഫാ. ഡോ. സണ്ണി ചാക്കോ, കൺവീനർ സ്റ്റീഫൻ പുലിക്കോട്ടിൽ, ഫിനാൻസ് കമ്മറ്റി - ചെയർമാൻ ഫാ. സ്റ്റീഫൻ ജോർജ്ജ്, കൺവീനർ പി.യു ഷാജൻ, മീഡിയ & പബ്ലിസ്റ്റി കമ്മറ്റി ചെയർമാൻ ഫാ. ജോസഫ് മാത്യു, കൺവീനർ അഡ്വ. ഗിൽബർട്ട് ചീരൻ, തീർത്ഥാടന കമ്മറ്റി - ചെയർമാൻ ഫാ. വി.എം ശമുവേൽ, കൺവീനർ- എഡ്വി സഖറിയ, ഫുഡ് കമ്മറ്റി - ചെയർമാൻ ഫാ. ജോൺ ഐസക്, കൺവീനർ - സി.കെ മോഹൻ, റിസപ്ഷൻ കമ്മറ്റി - ചെയർമാൻ ഫാ.റ്റി.സി ജേക്കബ്, കൺവീനർ ശ്രീ. സി.കെ ബാബു, സുവനീർ കമ്മറ്റി - ചീഫ് എഡിറ്റർ ഫാ. വർഗ്ഗീസ് ലാൽ, സബ് എഡിറ്റർ ഡോ. റോസ് മേരി, മാനേജിംങ് എഡിറ്റർ ഫാ. തോമസ് ചാണ്ടി. അംഗങ്ങൾ ഫാ. ടി. പി. വർഗ്ഗീസ്, ഫാ സഖറിയ കൊള്ളന്നൂർ, ഫാ. മാത്യു തോമസ്, ശ്രീ. സി.യു ചിന്നൻ, ശ്രീ. ജീബ്ലസ് ജോർജ്ജ്, ശ്രീ. ചാക്കോ കെ.കുരിയൻ, ശ്രീ. പി. എം വർഗ്ഗീസ്. എന്നിവർ പ്രവർത്തിക്കുന്നു.







# ജീവിത ക്രമീകരണങ്ങൾ..

'...അതിന് കല്യാണം കഴിഞ്ഞു ഞാൻ ഇങ്ങോട്ട് വരുന്നില്ലല്ലോ'. 'പിന്നെ നീ ഭാര്യാ വീട്ടിൽ താമസിക്കാനാണോ പരിപാടി?' 'അല്ല, ഞങ്ങൾ വേറെ വീടെടുത്ത് താമസിക്കും'. 'ഓ! അപ്പോ ഞങ്ങളെ ഒക്കെ ഉപേക്ഷിച്ച് പോകാനാണല്ലെ പരിപാടി?...' ഒരു വല്ല്യമ്മച്ചിയും കൊച്ചുമകനും തമ്മിലുള്ള സംഭാഷണമാണ്. അടുത്തിടെ ഇറങ്ങി ഏറെ കൈയടി നേടിയ ഒരു സിനിമയാണല്ലോ 'ജോജി'. കുടുംബ കഥയാണെങ്കിലും, കൂട്ടുകുടുംബത്തിന്റെ അസ്വസ്ഥതയും, സ്വാതന്ത്ര്യമില്ലായ്മയും, സാമ്പത്തിക പ്രശ്നങ്ങളും തുടങ്ങിയ വിഷയങ്ങളെല്ലാം അതിൽ കൈകാര്യം ചെയ്യുന്നുണ്ട്. കൂട്ടുകുടുംബ സംവിധാനത്തിന്റെ ചരിത്രമുള്ള നമുക്ക് ഇന്നും അത് ആദർശപരമായി (ideal) കണക്കാക്കുന്നുണ്ട്. അതിന്റെ നല്ല വശങ്ങൾ മറക്കുന്നില്ല. ചെലവുകൾ കുറക്കാനും പരസ്പരം സഹായിച്ച് അദ്ധ്വാനഭാരവും മാനസിക സമ്മർദ്ദവും കുറയ്ക്കാനും കുഞ്ഞുങ്ങൾക്ക് സംരക്ഷണം ലഭിക്കാനും എല്ലാം ഈ സംവിധാനം സഹായിക്കുന്നുണ്ട്. എന്നാൽ പലപ്പോഴും പുറത്തേക്ക് സന്തോഷത്തോടെ കാണപ്പെടുന്ന പല കുടുംബങ്ങളിലും പൊട്ടലും ചീറ്റലും ഉണ്ട് എന്നത് സത്യമാണ്. എങ്കിലും വിവാഹാനന്തരം മക്കൾ വേറെ പോകുന്നത് ഒരു കുറച്ചിൽ പോലെയാണ് ഇന്നും കരുതുന്നത്. പ്രത്യേകിച്ച് നാട്ടിൻപുറങ്ങളിൽ. ഇന്നത്തെ ചെറുപ്പക്കാർ കൂടുതലും ദൂരസ്ഥലങ്ങളിൽ ജോലി ചെയ്യുന്നവരായതുകൊണ്ട് അവിടെത്തന്നെ താമസക്രമീകരണങ്ങൾ കണ്ടെത്തുകയും വിവാഹം കഴിഞ്ഞയുടനെ താമസം മാറേണ്ടതായി വരികയും ചെയ്യുന്നുണ്ട് .

കൊച്ചി ഭദ്രാസനത്തിന്റെ ആഭിമുഖ്യത്തിൽ നടന്നുവരുന്ന പ്രീമാര്യേജ് കോഴ്സിൽ ഒരു വർഷത്തോളമായി മാതാപിതാക്കളെകൂടി പങ്കെടുപ്പിച്ച് ഒരു സെഷൻ നടത്തി വരുന്നുണ്ട്. അവിടെ നടക്കുന്ന ചർച്ചകളിൽ മിക്കവാറും പേരും അഭിപ്രായപ്പെടുന്നത്; വിവാഹാനന്തരം മക്കൾ വേറെ താമസ ക്രമീകരണം ഉണ്ടാക്കുന്നതാണ് നല്ലതെന്നാണ് അവരുടെ കാര്യങ്ങളിൽ അനാവശ്യമായി മാതാപിതാക്കൾ ഇടപെടേണ്ട കാര്യമില്ല, അവർ അവരുടെ ഉത്തരവാദിത്വം ഏറ്റെടുക്കട്ടെ.

ഒരുമിച്ചുള്ള ജീവിതത്തിന്റെ പ്രശ്നങ്ങളായി പറയുന്നത്: 1. സ്വകാര്യത കുറയുന്നു. പ്രത്യേകിച്ച് വിവാഹത്തിനു ശേഷമുള്ള ആദ്യ നാളുകളിൽ. 2. സ്വാതന്ത്ര്യം കുറയുന്നു. പൊതുവായ ചില നിയമങ്ങളും ചിട്ടകളും നിർബന്ധപൂർവം പാലിക്കേണ്ടി വരുന്നു. 3. മറ്റുള്ളവരുടെ അനാവശ്യ ഇടപെടലുകൾ ദാമ്പത്യ ജീവിതത്തെ തന്നെ ബാധിക്കുന്നു. പലപ്പോഴും മാതാപിതാക്കൾ, മക്കൾ എത്ര വലുതായാലും കുട്ടികളായി കണക്കാക്കാനുള്ള പ്രവണത കാണാറുണ്ട്. അതുകൊണ്ടാണ് 'ഇപ്പോഴും അപ്പന്റെ നിയന്ത്രണത്തിലാണ്' അല്ലെങ്കിൽ 'അമ്മ പറയുന്നതേ കേൾക്കൂ' എന്ന കമന്റുകൾ കേൾക്കേണ്ടി വരുന്നത്.

വിവാഹകൂദാശയിൽ വായിക്കുന്ന വേദഭാഗത്തിൽ ഇപ്രകാരം കാണാം. അതിന്നു അവൻ: "സൃഷ്ടിച്ചവൻ ആദിയിൽ അവരെ ആണും പെണ്ണുമായി സൃഷ്ടിച്ചു എന്നും, അതു നിമിത്തം മനുഷ്യൻ അപ്പനെയും അമ്മയെയും വിട്ടു ഭാര്യയോടു പറ്റിച്ചേരും; ഇരുവരും ഒരു ദേഹമായി തീരും എന്നു അരുളിച്ചെയ്തു എന്നും നിങ്ങൾ വായിച്ചിട്ടില്ലയോ?( മത്തായി 19 : 4 , 5 ). ഇത് സൃഷ്ടാവായ ദൈവം മനുഷ്യരെ സൃഷ്ടിച്ച ശേഷം അരുളിചെയ്ത വാക്കുകളാണ്. (ഉല്പത്തി 2:24). പ്രായപൂർത്തിയായ പുരുഷനും സ്ത്രീയും അപ്പനേയും അമ്മയെയും വിട്ട് ഒന്നായി തീരാനുള്ള, ഒരു ദേഹമായിതീരാനുള്ള കല്പനയാണ്. ഇവിടെ ഒരു വേർപെടലും (detachment) പറ്റിചേരലും (attachment) നടക്കേണ്ടതുണ്ട്.അതിനു അനുകൂല സാഹചര്യം അനിവാര്യമാണ്. ഒരു വൃക്ഷത്തിന്റേയും വിത്ത് അതിന്റെ ചുവട്ടിൽ തന്നെ വളർന്നു ഫലം പുറപ്പെടുവിക്കുന്നില്ല. സൂര്യ പ്രകാശമേറ്റ് സ്വയം വളവും വെള്ളവും വലിച്ചെടുത്ത് ശിഖരങ്ങൾ വീശി വളർന്നു ഫലം കായ്ക്കുന്നതിന് ആവശ്യമായ സ്ഥലവും അനുകൂല സാഹചര്യങ്ങളും വേണമെന്ന് പ്രകൃതി നമ്മെ കാണിച്ചു തരുന്നുണ്ടല്ലോ. മനുഷ്യരിലും ഇത് അനിവാര്യമാണ്. പുതിയ കുടുംബം വളരാൻ മാതാപിതാക്കളിൽ നിന്ന് തെല്ലൊരകലം നല്ലതാണ്. ഭർത്താവും ഭാര്യയും ഒരുമിച്ച് അദ്ധ്വാനിച്ച് ഉത്തരവാദിത്തങ്ങൾ പങ്കിട്ട് കുടുംബത്തെ വളർത്തട്ടെ. അവരെ ഉത്തരവാദിത്വത്തോടെ ജീവിക്കാനായി കുഞ്ഞിലെ തൊട്ട് പരിശീലനം കൊടുക്കുകയാണ് വേണ്ടത്. കാലഘട്ടവും ജീവിത സാഹചര്യങ്ങളും മാറുന്നതിനനുസരിച്ച് കാഴ്ചപ്പാടുകളും മാറുന്നു. മാതാപിതാക്കൾ കുടുംബത്തിൽ പാലിച്ചിരുന്ന ക്രമീകരണങ്ങൾ ആയിരിക്കണമെന്നില്ല മക്കൾ പാലിക്കുന്നത്. അവർക്ക് അവരുടെ രീതികൾ ഉണ്ടാകും. പഴയ തലമുറയ്ക്ക് അത് അസ്വസ്ഥത ഉണ്ടാക്കിയേക്കാം. അതുകൊണ്ട് തൽക്കാലം അവരെ അവരുടെ വഴിക്ക് വിടുന്നതാണ് നല്ലത്. എന്നു കരുതി മാതാപിതാക്കൾക്ക് ഒരു ഉത്തരവാദിത്വവും ഇല്ല എന്ന് കരുതരുത്. മക്കളുടെ കുടുംബജീവിതം ആരംഭിച്ച് കഴിയുമ്പോൾ പല സമയത്തും മാതാപിതാക്കളുടെ കരുതലും പിന്തുണയും ആവശ്യമായി വന്നേക്കാം. അതു കൊടുക്കാൻ മടി കാണിക്കരുത്.

അപ്പനേയും അമ്മയെയും വിട്ട് പോരുക എന്നാൽ ഉപേക്ഷിക്കുക എന്നർത്ഥമില്ല. വിവാഹകൂദാശയിൽ പൗലോസ് ശ്ലീഹായുടെ ലേഖനത്തിൽ നിന്നും ഇപ്രകാരം വായിക്കുന്നു, "മക്കളേ, നിങ്ങളുടെ അമ്മയപ്പന്മാരെ കർത്താവിൽ അനുസരിപ്പിൻ; അതു ന്യായമല്ലോ. നിനക്കു നന്മ ഉണ്ടാകുവാനും നീ ഭൂമിയിൽ ദീർഘായുസ്സോടിരിപ്പാനും നിന്റെ അപ്പനെയും അമ്മയെയും ബഹുമാനിക്ക" എന്നതു വാഗ്ദത്തത്തോടുകൂടിയ ആദ്യകല്പന ആകുന്നു (എഫെസ്യർ 6 :1,2,3). മാതാപിതാക്കളിൽ നിന്നുള്ള വേർപെടൽ (detachment) അനിവാര്യമാണെങ്കിലും അവരോടുള്ള കരുതലും കടമകളും മറക്കാൻ പാടുള്ളതല്ല. അത് യഥാവിധി നടത്തേണ്ടതാകുന്നു. വാർദ്ധക്യത്തിലും അവരുടെ പ്രയാസമേറിയ ഘട്ടങ്ങളിലെല്ലാം മക്കളായിരിക്കണം അവർക്ക് തുണ.

പരസ്പര ബഹുമാനത്തോടും കരുതലോടും കൂടി ബന്ധങ്ങൾ കാത്തുസൂക്ഷിക്കുകയും ആവശ്യസമയങ്ങളിൽ സഹായവും പിന്തുണയും കൊടുക്കുകയും ചെയ്തുകൊണ്ട് സ്നേഹത്തോടെ കഴിയുവാൻ ഒരു കൂരക്ക് കീഴെ ആവണമെന്നില്ല. ദൈവസ്നേഹം കളിയാടുന്ന ഇടങ്ങളാകട്ടെ നമ്മുടെ കുടുംബങ്ങൾ.

## ST. GEORGE ORTHODOX CATHEDRAL, ABU DHABI

P.O. Box -883, Abu Dhabi, United Arab Emirates, Tel: 00971 2 4464564, 00971 2 4464565

## ST. GEORGE HOMES-PHASE-VIII

A GOLDEN JUBILEE HOUSING PROJECT OF ST GEORGE ORTHODOX CATHEDRAL –ABU DHABI

അബുദാബി സെന്റ് ജോർജ്ജ് ഓർത്തഡോക്സ് കത്തീഡ്രലിന്റെ സുവർണ്ണ ജൂബിലി ഭവന പദ്ധതിയായ **ST. GEORGE HOMES- PHASE -VIII** ലേക്കുള്ള അപേക്ഷകൾ ക്ഷണിക്കുന്നു.

വീടൊന്നിന് 6 ലക്ഷംരൂപാ ചിലവിട്ട് ഏകദേശം 500 Sq. Ft. വിസ്തൃതിയുള്ള ഭവനങ്ങൾ, നിർധനരും, ഭവനരഹിതരുമായ ഓർത്തഡോക്സ് സഭാംഗങ്ങളിൽ നിന്നും തിരഞ്ഞെടുക്കപ്പെടുന്നവർക്കായി നിർമ്മിച്ചു നൽകുന്ന PHASE-VIII പദ്ധതിയിലേക്ക് പരിഗണിക്കപ്പെടുവാൻ ആഗ്രഹിക്കുന്നവർ തങ്ങളുടെ അപേക്ഷകൾ, 2022, July 20 ാം തീയതിക്കു മുൻപായി ലഭിക്കത്തക്കവിധം The Vicar, St George Orthodox Cathedral, P.O. Box – 883, Abu Dhabi, United Arab Emirates. എന്ന വിലാസത്തിലോ vicarsgocad@gmail.com , adsgoc@gmail.com എന്നീ email വിലാസങ്ങളിലേയ്ക്കോ അയയ്ക്കേണ്ടതാണ്.

### അപേക്ഷകൾ സംബന്ധിച്ച വിശദവിവരങ്ങൾ:

1. സാമ്പത്തിക സ്ഥിതിയും പരിഗണനാർഹമായ മറ്റ് യോഗ്യതകളും വെളിപ്പെടുത്തുന്ന വിശദമായ അപേക്ഷ.
2. അപേക്ഷകന്റെ പേരിൽ ഭവന നിർമ്മിതിക്കാവശ്യമായ ഭൂമി/വസ്തു ഉണ്ടെന്ന് ബോധ്യപ്പെടുത്തുന്നതിനായി പ്രസ്തുത ഭൂമിയുടെ ആധാരത്തിന്റെ കോപ്പി.
3. ഇടവക വികാരിയുടെ ശുപാർശ കത്തും, അപേക്ഷകന്റെ നിലവിലുള്ള താമസസ്ഥലത്തിന്റെ ഫോട്ടോയും (ഇടവകവികാരി സാക്ഷ്യപ്പെടുത്തിയത്).
4. പ്രസ്തുത പദ്ധതിയിലേക്ക് അപേക്ഷകൻ തിരഞ്ഞെടുക്കപ്പെട്ടാൽ നിർമ്മാണ പ്രവർത്തനങ്ങൾക്ക് നേരിട്ട് നേതൃത്വം നൽകി 2022 ഡിസംബർ മാസം 31ാം തീയതിക്കുള്ളിലായി ഭവനനിർമ്മാണം പൂർത്തിയാക്കുമെന്ന ഇടവക വികാരിയുടെ ഉറപ്പ് ഉൾപ്പെടുന്ന സമ്മതപത്രം.

NB:

- മേൽപ്രസ്താവിച്ച 1 മുതൽ 3 വരെയുള്ള രേഖകൾ അപേക്ഷകൻ അംഗമായിരിക്കുന്ന ഇടവക വികാരി നേരിട്ട് സാക്ഷ്യപ്പെടുത്തേണ്ടതാണ്.
- തിരഞ്ഞെടുക്കപ്പെടുന്ന അപേക്ഷകരേയും, ഇടവക വികാരിയേയും പ്രസ്തുത വിവരം രേഖാമൂലം അറിയിക്കുന്നതാണ്.
- മറ്റുള്ള കത്തിടപാടുകൾ, ശുപർശകൾ, ടെലഫോൺ വഴിയുള്ള അന്വേഷണങ്ങൾ, തുടങ്ങിയവ അനുവദനീയമല്ല.
- അപേക്ഷകന്റെ Telephone number, അപേക്ഷകൻ ഉൾപ്പെടുന്ന ഇടവകയുടെ / ഇടവക വികാരിയുടെ Telephone number എന്നിവയും മുൻവർഷങ്ങളിൽ ഈ പദ്ധതിയിൽ അപേക്ഷിച്ചിട്ടുണ്ടെങ്കിൽ ആയതും അപേക്ഷയിൽ വ്യക്തമായി രേഖപ്പെടുത്തേണ്ടതാണ്.
- 2022, July 20 ാം തീയതി വരെ ലഭിക്കുന്ന അപേക്ഷകൾ മാത്രമേ പരിഗണിക്കുകയുള്ളൂ.

# ക്രൈസ്തവ ഗദ്യ സൗരഭ്യത്തിന്റെ പ്രവാചകൻ



ജി. റജി പട്ടാഴി

ഗവേഷണം ഒരു മാനസിക വ്യാപാരമല്ല തീഷ്ണമായ പഠനാനുഭവങ്ങളുടെ മണ്ഡലങ്ങളിൽ നിന്നും പ്രതിഭയുടെ മൂശയിൽ നിന്നും കൂട്ടിയും കിഴിച്ചും സ്വരൂപിക്കുന്ന, ഒരു കാലഘട്ടത്തിനു തന്നെ മജ്ജയും മാംസവും ശ്വാസവും പ്രദാനം ചെയ്യാവുന്ന ശക്തിയുടെ വരദാനമാണത്. മലയാള ഗദ്യസാഹിത്യത്തിന്റെ ഗതകാലാവസ്ഥകൾ അനന്തവും അജ്ഞാതവുമായി കരുതപ്പെട്ടും തഴയപ്പെട്ടും ഇരുന്നപ്പോൾ ആ വിശ്വാസങ്ങളെ പാടെ തകർത്ത് ജീവനും തനിമയും ശുദ്ധിയുമുള്ള ക്രൈസ്തവ ഗദ്യ കല്പതരുക്കളുടെ നീണ്ട നിരയെ പുനർ സൃഷ്ടിച്ച വെളിപാടിന്റെ പ്രവാചകനാണ് ഡോ. സാമുവേൽ ചന്ദനപ്പള്ളി നാലു പതിറ്റാണ്ടോളം ഗവേഷണത്തിനായി ജീവിതം സമർപ്പിക്കപ്പെട്ട ചന്ദനപ്പള്ളി സാർ സൃഷ്ടിച്ചത് നാലു നൂറ്റാണ്ടിലെ ഗദ്യ വക്താക്കളെയാണ്. മൺമറഞ്ഞ മിഷണറിമാരുടെ ഉണ്മയ്ക്കായി കാലം നിയോഗിച്ച ധൈഷണിക പ്രതിഭ

മലയാള ഗദ്യ സാഹിത്യത്തിന്റെ ചരിത്രം ഒമ്പതാം നൂറ്റാണ്ടിലാരംഭിക്കുന്നുവെങ്കിലും ഇരുളടഞ്ഞ അദ്ധ്യായങ്ങളായിരുന്നു അതിന്റെ പശ്ചാത്തല മേഖല പതിനാറാം നൂറ്റാണ്ടു വരെ മലയാളം-തമിഴ്-സംസ്കൃത ഭാഷകളുടെ മിശ്രിതം ഗദ്യത്തിന്റെ വളർച്ചയെ മരുടിപ്പിച്ചു. മലയാള കവിതാ സാഹിത്യത്തിൽ ഈ കാലയളവിൽ അരങ്ങു തകർത്തിരുന്ന പാട്ടും മണിപ്രവാളവും സാധരണക്കാരിൽ സൃഷ്ടിച്ച ദുർഗ്രഹതയിൽ ഉപരിയായിരുന്നു ഇക്കാലത്തിലെ ഗദ്യത്തിന്റെ ഭാഷയും. ഈയൊരു തലത്തിൽ നിന്നുമാണ് കേരളത്തിലെ ക്രൈസ്തവ മത പ്രചാരകരുടെ ആഗമനവും രചനകളും പ്രസക്തമാകുന്നത്. മലയാളത്തിൽ 'മിഷണറി' എന്ന വാക്കിന്റെ പ്രഭാവവും പ്രചുര്യവും പ്രാധാന്യവും മലയാളികളെ മനസ്സിലാക്കിയ ആദ്യ ഗവേഷകനാണദ്ദേഹം. 1977-ൽ അദ്ദേഹത്തിന് പി.എച്ച്.ഡി. ലഭിച്ച 'ക്രൈസ്തവ മിഷണറിമാരുടെ മലയാള ഗദ്യവും വർത്തമാന പുസ്തകത്തിലെ ഭാഷയും-ഒരു പഠനം' എന്ന ഗവേഷണ പ്രബന്ധം വരുന്നതു വരെയും ക്രൈസ്തവ മിഷണറിമാർ ചരിത്രത്തിന്റെ ഭാഗമായി മാത്രമേ സാംസ്ക്കാരിക നായകന്മാർ ദർശിച്ചിരുന്നുള്ളൂ. ഡോ. സാമുവേൽ ചന്ദനപ്പള്ളിയുടെ ഗ്രന്ഥങ്ങളുടെ പ്രാധാന്യത്തെ ശ്രീ. ജെ. മാത്യൂസ് ഒരു സ്വകാര്യ കത്തിലൂടെ രേഖപ്പെടുത്തുന്നത് പ്രസക്തമാണ്.

"ക്രൈസ്തവർക്ക് ഇത്ര ബൃഹത്തായ ഒരു മലയാള സാഹിത്യ പിതൃത്വമുണ്ടെന്നുള്ള വസ്തുത ഒരുവേള ചന്ദനപ്പള്ളി മൂലമായിരിക്കാം കേരളത്തിൽ അറിയപ്പെടുന്നത്. ആധുനിക മലയാള ഗദ്യത്തിന്റെ ഉത്ഭവ വൃദ്ധി പരിണാമങ്ങളിൽ താൽപര്യമുള്ള ഏതൊരാൾക്കും അദ്ദേഹത്തിന്റെ രചനകൾ സഹായികളാണ്"

(ചന്ദനവും പള്ളിയും പേജ് 45)

ഗുരുദക്ഷിണകളായിരുന്നു അദ്ദേഹത്തിന്റെ ഗദ്യ ഗവേഷണ പ്രബന്ധങ്ങളെല്ലാം തന്നെ. ഗവേഷണം ഒരായുഷ്കാല തപസ്യയാക്കണം എന്നും മലയാള ഗദ്യത്തിന്റെ മുഴുവൻ ആധികാരിക വക്താവാകണമന്നുമുള്ള പ്രൊഫ. സി. എൽ. ആന്റണി മാഷിന്റെ ആഗ്രഹം ചന്ദനപ്പള്ളി സാർ നിറവേറ്റി. അദ്ദേഹത്തിന്റെ ഗവേഷണ ദർശനത്തെ 'ക്രൈസ്തവ സംസ്ക്കാരം' എന്ന കൃതിയിൽ അവതരിപ്പിക്കുന്നുണ്ട്.

"സമൂഹത്തിലെ ഉപരിപ്ലവമായ പ്രതിഭാസങ്ങളെ ക്രോഡീകരിച്ചുവയ്ക്കുമ്പോൾ ചരിത്രകാരന്മാർ, ചാരിതാർത്ഥരാകുന്നു. എന്നാൽ ചരിത്രകാരന്റെ ദൃഷ്ടിക്ക് അഗോചരമായ അഗാധ ജീവിത വ്യാപാരങ്ങളെക്കുറിച്ചുള്ള അവബോധമാണ് അനന്തര കാലീന തലമുറയ്ക്ക് ആവശ്യം. ജീവിതത്തെ സമഗ്രമായി സ്പർശിക്കുന്ന സൂക്ഷ്മങ്ങളായ ചോദനകളുടെ വേരുകൾ കണ്ടെത്തണം...."

(ക്രൈസ്തവ സംസ്ക്കാരം പേജ് 26)

ഉപദാനങ്ങളുടെയും തെളിവുകളുടെയും പിൻബലത്തോടെ ആധുനിക മലയാള ഗദ്യത്തിന്റെ പിതാവ് മല്ലപ്പള്ളി സ്വദേശിയായ റവ. ജോർജ് മാത്തൻ ആണെന്ന സത്യം ഡി. ലിറ്റ് പ്രബന്ധത്തിലൂടെ പത്ര പംക്തികളിലൂടെയും വെളിപ്പെടുത്തിയെങ്കിലും അതിനെ അംഗീകരിക്കുവാൻ ഗതാനുഗതികത്വ സാഹിത്യ പ്രമാണിമാർ ഇന്നും തയ്യാറായിട്ടില്ല. കേരള വർമ്മ വലിയ കോയിത്തമ്പുരാൻ ആണ് മലയാളത്തിലെ ഗദ്യാരംഭകൻ എന്നാണ് ഇന്നും പ്രചരിപ്പിക്കപ്പെടുന്നത് റവ. ജോർജ് മാത്തന്റെ അമൂല്യങ്ങളായ സാഹിത്യ സംഭാവനകളെക്കുറിച്ചുള്ള കണ്ടെത്തലുകൾ നോക്കുക.

"ജോർജ് മാത്തന് തന്നെപ്പോലെ പ്രശസ്തരായ മലയാള ഗദ്യകാരന്മാരെ സൃഷ്ടിക്കുവാൻ സാധിച്ചത് അദ്ദേഹത്തിൽ എക്കാലത്തും വർത്തിച്ചിരുന്ന "ക്ലാസ്സിക്" എന്നു പോലും വിവരിക്കാവുന്ന സ്വത്വ ശക്തികൊണ്ടാണ് കേരള വർമ്മ യുഗത്തിന്റെ സംഭാവനയായ സ്വാത്മിക ഗദ്യത്തിന്റെ പ്രാഗ് മാതൃകകൾ ജോർജ് മാത്തന്റെ മനീഷമെനഞ്ഞെടുത്തിരിക്കുന്നു. അങ്ങനെ അദ്ദേഹം നമ്മുടെ ഗദ്യ രചയിതാക്കൾക്ക് ആദിമ ആചാര്യനായി ഭവിക്കുന്നു."

(റവ. ജോർജ് മാത്തനും കൃതികളും P. XXIII) സമകാലീന സമൂഹം ഈ സത്യമാണ് പഠിക്കേണ്ടത്. പഠിപ്പിക്കേണ്ടത്. അധികാര വർഗ്ഗത്തിന്റെയും സാഹിത്യ ഭരണാധിപന്മാരുടെയും നിസ്സംഗമായ സമീപനങ്ങൾ തുടർന്നുകൊണ്ടേയിരിക്കുന്നു. ഒരു മലയാളി എഴുതിയ ആദ്യ വ്യാകരണ ഗ്രന്ഥം റവ. ജോർജ് മാത്തന്റെ 'മലയാണ്മയുടെ വ്യാകരണ'മാണ്

ഗവേഷകൻ എന്നും സത്യാന്വേഷകനായിരിക്കണം. ക്രൈസ്തവ മിഷണറിമാരെ മലയാള സാഹിത്യത്തിലെ ഉയർന്ന തലങ്ങളിൽ പ്രതിഷ്ഠിക്കുകയായിരുന്നില്ല ചന്ദനപ്പള്ളി സാറിന്റെ ലക്ഷ്യം. മറിച്ച് സൂക്ഷ്മമായ അന്വേഷണ പാതയിൽ നിന്നും കണ്ടെത്തിയ മിനുങ്ങുകളെ പ്രകാശ ഗോപുരങ്ങളായി മാറ്റുവാൻ പരിശ്രമിക്കുകയായിരുന്നു. ഗദ്യത്തിന്റെ എല്ലാ മേഖലകളിലും മിഷണറിമാർ വ്യാപരിച്ചിരുന്നു. അതിനാൽത്തന്നെ അവർ പ്രഥമഗണനീയരും പ്രഥമ സ്ഥാനീയരും ആയിത്തീർന്നു

"ജനങ്ങളുടെ സംവാദ ഭാഷയുമായി രക്തബന്ധം പുലർത്തിയ അവർ അതുവഴി മലയാള ഗദ്യത്തിന് സ്വന്തവും ചിന്താബന്ധുരവുമായ ഒരു ശൈലി സംഭാവന ചെയ്തു. ഭാഷയുടെ മൗലിക ഘടകങ്ങളെക്കുറിച്ച് ബോധവാന്മാരായിരുന്ന മിഷണറിമാർ വ്യാകരണം, നിഘണ്ടു, അലങ്കാരശാസ്ത്രം, ഭാഷാശാസ്ത്രം തുടങ്ങിയ വിജ്ഞാന മേഖലകളിലെ പ്രാമാണിക ഗ്രന്ഥങ്ങളുടെ രചനയിലൂടെ ഭാഷയെ സംപുഷ്ടമാക്കുവാൻ ശ്രമിച്ചു."

(സംവേദനം പേജ് 109)

ഈ മേഖലകളിലെല്ലാം വ്യക്തമായ തെളിവുകളോടെ ആദ്യമായി രചന

നടത്തിയത് മിഷണറിമാരാണെന്ന് ചന്ദനപ്പള്ളി സാർ കണ്ടെത്തിയിട്ടുണ്ട്. പക്ഷെ സാഹിത്യ ലോകം അതിന് യഥാർത്ഥമായുള്ള അംഗീകാരത്തിന് വിമുഖത കാട്ടുന്നുവോ എന്ന് സംശയിക്കേണ്ടതുണ്ട്

'ക്രൈസ്തവ സംസ്ക്കാരം' എന്ന കൃതിയിൽ മിഷണറിമാരുടെ സാമൂഹിക പുരോഗതിയിലെ സംഭാവനകൾ, നമ്മുടെ ചിന്തയ്ക്കും അതീതമായി അവതരിപ്പിക്കുന്നുണ്ടെങ്കിലും മലയാള ഗദ്യത്തിന്റെ വിവിധ ശാഖകളിൽ പ്രഥമ സ്ഥാനം ലഭിക്കാവുന്ന മിഷണറിമാരുടെ രചനകളെ അവതരിപ്പിക്കുന്നതു ശ്രദ്ധിക്കാം.

"നവീന പ്രസ്ഥാനങ്ങളുടെ പ്രോദ്ഘാടകരും നൂതന സാഹിത്യ സരണികളുടെ നിർമ്മാതാക്കളും കൂടിയായിരുന്നു മിഷണറിമാർ. ഗദ്യസാഹിത്യത്തിനു കൂടി പ്രയോജനകരമായ വിധത്തിൽ മലയാളത്തിലെ ഒന്നാമത്തെ ശാസ്ത്രഗ്രന്ഥമാണ് ജരാർദ്ദിന്റെ അലങ്കാര ശാസ്ത്രം"

(ജരാർദ്ദിന്റെ അലങ്കാര ശാസ്ത്രം പേജ് 12)

"സാമാന്യമായി നിരീക്ഷിച്ചാൽ വർത്തമാന പുസ്തകം നമ്മുടെ യാത്രാ വിവരണ സാഹിത്യത്തിന് അപ്രതീക്ഷിതമായി സിദ്ധിച്ച പ്രഥമ ഗണനീയമായ കൃതിയാണ്. അനുഭവസമ്പത്തും വിചാര മഹിമയും നിറഞ്ഞു തുളുമ്പുന്ന ഒരാത്മകഥാഖ്യാനമായ ഇതിന്റെ സ്ഥാനം വിശേഷപ്പെട്ടതാണ്"

(വർത്തമാന പുസ്തകത്തിന് ഒരാമുഖം)

"ധനതത്വശാസ്ത്ര സംബന്ധിയായി മലയാള ഭാഷയിൽ ഒരു ഗ്രന്ഥം പ്രഥമമായി രചിച്ചത് റവ. ഇട്ട്യേരാ ഈപ്പൻ ആണ്. 'പണകാര്യവർദ്ധന' എന്നാണ് ഗ്രന്ഥത്തിന്റെ പേര് മൂലധനം (capital) സ്ഥാവര മൂലധനം (Fixed Capital) ജംഗമ മൂലധനം (Circulation Capital) കൈമാറ്റം (Exchange) സഞ്ചിത ധനം (fund) ധനാഗമം (Bank) എന്നീ സാങ്കേതിക പദങ്ങൾ മലയാള ഭാഷയ്ക്ക് സമ്മാനിച്ചത് ഈ പാതിരിയാണ്.

(ക്രൈസ്തവ സംസ്ക്കാരം പേജ് 53)

"മലയാള നോവൽ പ്രസ്ഥാനത്തിന്റെ മുന്നോടിയായി വർണ്ണിച്ച ഒരുത്തമ കലാസൃഷ്ടി എന്ന നിലയിൽ സാഹിത്യ വിദ്യാർത്ഥികളുടെ സവിശേഷ പഠനത്തിന് അർഹമാണ് ആർച്ച് ഡീക്കൺ കോശിയുടെ 'പുല്ലേലിക്കുഞ്ചു' എന്ന നോവൽ. 1881 മുതൽക്കു നോവലിന്റെ പ്രാഗ്രൂപങ്ങൾ മലയാള മണ്ണിൽ വേരൂന്നിയിരുന്നു. 1887 ലാണ് മലയാളത്തിലെ ഒന്നാമത്തെ നോവലായി പരിഗണിക്കുന്ന ഇന്ദുലേഖയുടെ പ്രസിദ്ധീകരണം എന്നു കൂടി ഓർക്കണം.

(സംവേദനം പേജ് 108)

"മലയാളത്തിൽ ഇദം പ്രദമായി ബൈബിൾ വിവർത്തനത്തിന് പാത തെളിയിച്ച സന്ന്യാസ ശ്രേഷ്ഠനാണ് കായംകുളം ഫിലിപ്പോസ് റമ്പാൻ. ഈ പരിഭാഷ മലയാള ഗദ്യസാഹിത്യ ചരിത്രത്തിലെ അവിസ്മരണീയ സംഭവമാണ്. സുറിയാനി, ലാറ്റിൻ, ഗ്രീക്ക് തുടങ്ങി അഭാരതീയ ഭാഷകളിലെ ആശയങ്ങൾ ഉൾക്കൊള്ളാനുള്ള കാമ്പും കരുത്തും മലയാള ഗദ്യത്തിനുണ്ടെന്ന് വിവർത്തനത്തിലൂടെ അദ്ദേഹം തെളിയിച്ചു"

(ചന്ദനവും പള്ളിയും പേജ് 107, 110)

മലങ്കരസഭാ പിതാക്കന്മാരെക്കുറിച്ചുള്ള പഠനം ഡോ. സാമുവേൽ ചന്ദനപ്പള്ളിയുടെ ഗവേഷണ ഗദ്യ സംഭാവനകളുടെ രണ്ടാം ഘട്ടമാണ്. 'മലങ്കര സഭാ പിതാക്കന്മാർ' എന്ന ബ്രഹദ് ഗ്രന്ഥത്തിൽ ചരിത്രത്തിനനുസരിച്ചുള്ള ഗദ്യശൈലിയുടെ ക്രമാനുഗതമായ വളർച്ചയെ സഭാപിതാക്കന്മാരുടെ രചനകളിലൂടെ കണ്ടെത്തുന്നു. ചുരുക്കത്തിൽ അദ്ദേഹത്തിന്റെ ഗവേഷണങ്ങളുടെയെല്ലാം ആത്യന്തിക ലക്ഷ്യം ക്രൈസ്തവ സമൂഹത്തിന്റെ വിശേഷിച്ച് മലങ്കര സഭയുടെ അസ്തിത്വവും ഉന്നമനവും കൂടിയായിരുന്നു. സഭയെയും സമൂഹത്തെയും സമുദ്ധരിക്കാനായി ചന്ദനം പോലെ തന്റെ മനീഷയും കർമ്മമണ്ഡലങ്ങളും അരച്ചരച്ച് ക്രൈസ്തവ ഗദ്യ സൗരഭ്യത്തിന്റെ സുഗന്ധ പരിമളം പരത്തിയ മലങ്കര സഭയുടെ അക്ഷര പുണ്യമായിരുന്നു. ഡോ. സാമുവേൽ ചന്ദനപ്പള്ളി



**മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ്**
**മഹാ ഇടവക, മസ്ക്കറ്റ്**







# ഭവന നിർമ്മാണ പദ്ധതി 2022-2023

മസ്ക്കറ്റ് മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് മഹാ ഇടവകയുടെ ജീവകാരുണ്യ പ്രവർത്തനങ്ങളിൽ പ്രാധാന്യം അർഹിക്കുന്ന **"തണൽ-ബൈത്തോ"** ഭവന നിർമ്മാണ പദ്ധതിയിലൂടെ മലങ്കര ഓർത്തഡോക്സ് സഭയിലെ സാമ്പത്തികമായി വളരെ പിന്നോക്കം നിൽക്കുന്ന ഭവന രഹിതർക്കായി വീടുകൾ നിർമ്മിച്ച് നൽകുന്നു. കേരളത്തിലെ എല്ലാ ഭദ്രാസനങ്ങളിലും ഉൾപ്പെട്ട ഭവന രഹിതരായവർക്ക് ഈ പദ്ധതിയിലൂടെ അപേക്ഷിക്കാവുന്നതാണ്. അർഹരായ അപേക്ഷകർ ഇതോടൊപ്പം ചേർത്തിരിക്കുന്ന മാതൃകയിൽ അപേക്ഷകൾ തയ്യാറാക്കി **Mar Gregorios Orthodox Maha Edavaka, P.O. Box 984, P.C. 100, Muscat, Sultanate of Oman** വിലാസത്തിലോ അഥവാ **mgocmct@omantel.net.om, frtiju9@gmail.com** എന്ന ഇ-മെയിൽ വിലാസത്തിലോ 2022 ആഗസ്റ്റ് 15-ന് മുമ്പായി ലഭിക്കത്തക്ക വിധത്തിൽ നേരിട്ട് അയക്കേണ്ടതാകുന്നു.

## നിബന്ധനകൾ

- അപേക്ഷകൻ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയിലെ ഏതെങ്കിലും ഇടവകയിൽ അംഗമായിരിക്കണം
- അപേക്ഷകൻ ഭവന നിർമ്മിതിക്കാവശ്യമായ ഭൂമി കുറഞ്ഞത് മൂന്ന് സെന്റെങ്കിലും സ്വന്തം പേരിൽ ഉണ്ടായിരിക്കണം ആധാരം കൈവശം ഉണ്ടായിരിക്കണം. ലോണോ മറ്റു ബാധ്യതകളോ ഉണ്ടാകുവാൻ പാടുള്ളതല്ല
- അതാത് ഇടവക വികാരിമാർ പരിശോധിച്ച് സാക്ഷ്യപ്പെടുത്തിയ ആധാരത്തിന്റെ പകർപ്പും, കരം അടച്ച രസീതും, നിലവിൽ സ്വന്തമായി വീട് ഉണ്ടെങ്കിൽ അതിന്റെ ഫോട്ടോയും, വികാരിയുടെ ശുപാർശ കത്തും, സാമ്പത്തിക പിന്നാക്കാവസ്ഥ തെളിയിക്കുന്ന രേഖയും അപേക്ഷയോടൊപ്പം സമർപ്പിക്കേണ്ടതാണ്
- അപേക്ഷകന് വസ്തുവിന്മേലുള്ള ഉടമസ്ഥാവകാശം തെളിയിക്കുന്ന രേഖയുടെ പകർപ്പ് അപേക്ഷയോടൊപ്പം സമർപ്പിക്കേണ്ടതാണ്.
- അപേക്ഷകൾ പരിഗണിക്കുന്ന പക്ഷം അതാത് പള്ളികളിലെ ഇടവക വികാരിയുടെയും, തന്നാണ്ടിലെ ഇടവക ഭരണ സമിതിയുടെയും കൂടെ മേൽനോട്ടത്തിലായിരിക്കും നിർമ്മാണം നടത്തപ്പെടുന്നത്.
- മസ്ക്കറ്റ് മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് ഭരണ സമിതി അംഗീകരിച്ച് നൽകിയിട്ടുള്ള പ്ലാൻ അനുസരിച്ചായിരിക്കണം നിർമ്മാണ പ്രവർത്തനങ്ങൾ നടത്തേണ്ടത്. ഭവന നിർമ്മിതിക്ക് ശേഷം അടുത്ത അഞ്ച് വരഷത്തേക്ക് പ്രസ്തുത വീടും, വസ്തുവും വിൽക്കുവാൻ അനുവാദമില്ലാത്തതാകുന്നു
- അപേക്ഷകൾ ഇടവക വികാരി, ഭദ്രാസന മെത്രാപ്പോലീത്ത എന്നിവരുടെ ശുപാർശയോടുകൂടി 15-08-2022-നു മുമ്പായി ലഭിക്കത്തക്ക വിധത്തിൽ മുകളിൽ കാണിച്ചിരിക്കുന്ന വിലാസത്തിൽ നേരിട്ട് അയക്കേണ്ടതാകുന്നു.
- മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് മഹാ ഇടവക, മസ്ക്കറ്റ് ഭവന നിർമ്മാണ സമിതിയുടെ തീരുമാനങ്ങൾ അന്തിമമായിരിക്കും.
- **2022 ആഗസ്റ്റ് 15-ന് ശേഷം ലഭിക്കുന്ന അപേക്ഷകൾ പരിഗണിക്കുന്നതല്ല**




NB: ഇതോടൊപ്പം ചേർത്തിരിക്കുന്ന **QR Code** സ്കാൻ ചെയ്ത് അപേക്ഷാ ഫോറവും, കൂടുതൽ വിവരങ്ങളും ലഭ്യമാക്കാവുന്നതാണ്



ടീച്ചറാണെന്നു പറഞ്ഞിട്ടെന്താണു കാര്യം. സിസിലി ഒരു പൊതുവേദിയലും വരില്ല. നന്നായിട്ടു പാടും. പക്ഷേ പള്ളിയിലെ ക്വയറിൽ ഒന്നു പാടാൻ പറഞ്ഞാൽ ഒഴിഞ്ഞുമാറും. കല്യാണങ്ങൾക്ക് വിളിച്ചാൽ പോവില്ല. ഒരു മരണവീട്ടിൽ പോലും പോവില്ല. ഭർത്താവിനും സഹപ്രവർത്തകർക്കും ഒക്കെ സിസിലിയുടെ ഈ പെരുമാറ്റം ഒരുപാട് നീരസം ഉണ്ടാകുന്നുണ്ട് ഈ സ്വഭാവം മൂലം അഹങ്കാരി എന്ന ദുഷ്പേരും ടീച്ചർക്ക് വീണുകിട്ടിയിട്ടുണ്ട്. ഈ അടുത്ത കാലത്ത് ഒരു അത്യാവശ്യത്തിന് വിമാനത്തിൽ യാത്ര ചെയ്യേണ്ടിവരും എന്ന ഘട്ടം ഉണ്ടായപ്പോൾ വിമാനയാത്ര ഭയമാണ്, എന്നു പറഞ്ഞ് ഒഴിഞ്ഞുമാറാൻ ശ്രമിച്ചു. അപ്പോൾ മകളും മരുമകനും നിർബന്ധിച്ചതിന്റെ പേരിലാണ് ഡോക്ടറെ കാണാൻ സിസിലി തയ്യാറായത്. വലിയ സങ്കോചത്തോടെയാണ് ടീച്ചർ തന്റെ അവസ്ഥ വിവരിക്കുന്നത്. ആൾക്കാരെ അഭിമുഖീകരിക്കാൻ വലിയ പ്രയാസമാണ് ഏതെങ്കിലും പടങ്ങിനു പോയാൽ ആകെ അസ്വസ്ഥതയാണ്. അവിടെയുള്ള ആൾക്കാർ എല്ലാം തന്റെ കുറവുകളും പോരായ്മകളും കണ്ടുപിടിക്കുമോ എന്നാണ് പേടി. അവരോട് സംസാരിക്കുമ്പോൾ മുഖം ചുവക്കും, ചുണ്ടുകൾ വരളും, നെഞ്ചിടിക്കും, ശരീരം വിയർക്കും എങ്ങനെയെങ്കിലും അവിടെ നിന്ന് രക്ഷപെട്ടാൽ മതി എന്ന അവസ്ഥയിലാകും പിന്നീട്.

തനിക്ക് നന്നായി പാടാൻ കഴിയുമെന്ന് ടീച്ചർക്ക് അറിയാം. പക്ഷേ ക്വയറിൽ പാടുന്നതോ സ്റ്റേജിൽ കയറുന്നതോ ചിന്തിക്കാൻ പോലും കഴിയില്ല. പരിഭ്രമം മൂലം സ്റ്റേജിൽ കുഴഞ്ഞു വീഴുമോ എന്ന ആധി കാരണം ശബ്ദം പോലും പുറത്ത് വരില്ല. "അടച്ചിട്ട ഒരു മുറിയിൽ ഇരിക്കാനേ, ഒരു ലിഫ്റ്റിൽ പോലുമോ കയറാത്ത ഞാൻ എങ്ങനെ വിമാനത്തിൽ കയറും. എനിക്ക് വെപ്രാളവും പരവേശവും വരും. ആരോടു പറഞ്ഞാലും മനസ്സിലാവില്ല എല്ലാവരും എന്നെ കളിയാക്കുകയും വഴക്കും പറയുകയും ചെയ്യും". ഇങ്ങനെ പോയി ടീച്ചറുടെ പരിദേവനങ്ങൾ

Phobic Anxiety Disorder എന്ന ഉത്കണ്ഠാ രോഗമാണ് ടീച്ചർക്ക് എന്നും, അതിന് ചികിത്സയുമുണ്ട് എന്നും, ആ ചികിത്സ സ്വീകരിക്കാൻ മടിക്കേണ്ട എന്നും അവരെ ബോധ്യപ്പെടുത്തുക എന്നതായിരുന്നു ഏറെ ശ്രമകരം. ഔഷധ ചികിത്സയുടെയും പെരുമാറ്റ ചികിത്സയുടെയും സഹായത്തോടെ രണ്ട് മാസത്തിനുള്ളിൽ എല്ലാവരോടും ഇടപെടുകയും, സാമൂഹികമായി സഹകരിക്കുകയും ചെയ്യുന്ന ഒരു വ്യക്തിയായി സിസിലി മാറി. ഇത്രയും കാലം വേണ്ട ചികിത്സ ചെയ്യാതിരുന്നത് വലിയഭോഷത്വമായിപ്പോയി എന്ന് ടീച്ചർ തിരിച്ചറിയുകയും ചെയ്തു.

ഈ കഥ ഇവിടെ നിൽക്കട്ടെ.



മനഃപൂർവ്വം

24

ഡോ. വർഗീസ് പുന്നൂസ്
പണിക്കശ്ശേരിൽ

മാനസികാരോഗ്യ പ്രശ്നങ്ങൾ ഉള്ള വ്യക്തികളും അവരുടെ കുടുംബാംഗങ്ങളും അത് തിരിച്ചറിയാത്തതു മൂലവും തിരിച്ചറിഞ്ഞാൽ തന്നെ അതിന് ശാസ്ത്രീയമായ ചികിത്സ തേടാത്തതു മൂലവും വ്യക്തിജീവിതത്തിലും കുടുംബ ജീവിതത്തിലും സാമൂഹിക തലത്തിലും ഒരുപാട് പ്രശ്നങ്ങൾ നേരിടേണ്ടി വരാറുണ്ട്. ഗുരുതരമായ തകരാറുകൾ ആണെങ്കിൽ മനോവിഭ്രാന്തിയുടെ പ്രത്യക്ഷ ലക്ഷണങ്ങൾ പുറത്തു കാണുന്നതുമൂലം സൈക്യാട്രിസ്റ്റിന്റെ സേവനം ലഭിക്കാറുണ്ട്. പക്ഷേ ഉത്കണ്ഠാ രോഗം, വിഷാദ രോഗം, ലഹരി ആസക്തി എന്നിങ്ങനെയുള്ള സാധാരണ തകരാറുകൾ മിക്കപ്പോഴും തിരിച്ചറിയപ്പെടാതെ പോകുന്നു. ഈ തകരാറുകൾ മൂലം ഉണ്ടാകുന്ന പെരുമാറ്റ പ്രശ്നങ്ങൾ സ്വയം സൃഷ്ടിക്കുന്നവയോ, സാങ്കൽപികമോ, അഹങ്കാര ലക്ഷണമായോ ഒക്കെ തെറ്റിദ്ധരിക്കപ്പെടുന്നു. മാനസികാരോഗ്യ വിദഗ്ധന്റെ സഹായം തേടുന്നത് വലിയ നാണക്കേടും പോരായ്മയും ആണ് എന്ന കാഴ്ചപ്പാടിന് ഇനിയും മാറ്റം വന്നിട്ടില്ല. ജനസംഖ്യയിൽ 15 മുതൽ 20 ശതമാനത്തോളം പേർക്ക് ഇത്തരം ലഘു മാനസികാരോഗ്യ പ്രശ്നങ്ങൾ ഉണ്ടാകാം എന്ന് ആത്മീയ രംഗത്ത് പ്രവർത്തിക്കുന്നവർ സവിശേഷമായി മനസ്സിലാക്കേണ്ടതാണ്.

ദാമ്പത്യ ബന്ധങ്ങളിലെ വിള്ളലുകൾ, കുടുംബാംഗങ്ങൾ തമ്മിലുള്ള പൊരുത്തക്കേടുകൾ, പഠനത്തിലുള്ള പിന്നോക്കാവസ്ഥ, തൊഴിൽ തേടാനുള്ള വൈമുഖ്യം, കിട്ടിയ ജോലി നിലനിർത്താൻ കഴിയാതെ വരുന്നത്, സഭാജീവിതത്തിൽ നിന്നും വിച്ഛേദിക്കപ്പെട്ടു പോകുന്നത്, ആരോഗ്യ കരമല്ലാത്ത ആത്മീയ ആഭിമുഖ്യങ്ങൾ ഇവയുടെ ഒക്കെ പിന്നിൽ അദൃശ്യമായ മാനസികാരോഗ്യ പ്രശ്നങ്ങൾ ഉണ്ടാവാം എന്ന തിരിച്ചറിവ് നമുക്ക് ഉണ്ടാകേണ്ടിയിരിക്കുന്നു. ഇത്തരം പ്രശ്നങ്ങളെ ശാസ്ത്രീയമായി സമീപിക്കാനും, മനസ്സിലാക്കാനും, പരിഹരിക്കാനുമുള്ള സംവിധാനങ്ങൾ നമ്മുടെ ഇടവകകളിൽ ഉണ്ടാകണം.

നേർച്ച നേർന്നതുകൊണ്ടോ, തീർത്ഥയാത്ര നടത്തിയതുകൊണ്ടോ, ഏതെങ്കിലും ധ്യാനകേന്ദ്രത്തിൽ പോയതുകൊണ്ടോ, അത്ഭുത വിടുതൽ ശുശ്രൂഷകളിൽ പങ്കെടുത്തതുകൊണ്ടോ, ഇത്തരം പ്രശ്നങ്ങൾ പരിഹരിക്കപ്പെടില്ല എന്ന അവബോധം ജനങ്ങളിൽ സൃഷ്ടിക്കണം. യഥാർത്ഥ ക്രൈസ്തവ ആത്മീയതയിൽ ആഴത്തിൽ ഉറച്ചുനിന്ന് ശാസ്ത്രീയമായ പരിഹാരങ്ങൾ തേടാൻ അജഗണങ്ങളെ പ്രേരിപ്പിക്കുവാൻ വൈദികർക്ക് കഴിയണം. മാനസികാരോഗ്യ സാക്ഷരത (Mental Health Literacy) നമ്മുടെ സമൂഹത്തിനും ഇടവകകളിലും ഉണ്ടാകേണ്ടത് കാലഘട്ടത്തിന്റെ ആവശ്യമാണ്.

തുടരും

## BRIDEGROOM WANTED

Orthodox parents settled in Trivandrum seek suitable alliance for their daughter 29 years,170 cm,slim, fair, Master of Occupational Therapy, working in a reputed Medical College in Tamil Nadu (now on leave) moving to Canada in the last week of August for doing Ph.D from parents of well qualified and God fearing Orthodox boys either working in Canada or eligible and willing to relocate to Canada..

Contact No: **9446179258**

## BRIDEGROOM WANTED

Orthodox parents from Mavelikara seeks alliance for their daughter 29/162 MBBS,pursuing PG DNB Ophthalmology from well qualified professionals and God fearing boys.

*Contact No:*

**9497002774**

## BRIDEGROOM WANTED

Orthodox parents from Thiruvalla invites proposal for their daughter doing MD General Medicine (1st year,Govt Medical College, Kottayam)[28/167cm] from god fearing boys doing PG(MD/MS) or completed PG.

Contact No:

**9847701472**

# പരുമല സെമിനാരി

പരുമല സെമിനാരി ധ്യാനമന്ദിരത്തിൽ താമസത്തിനായി എത്തുന്നവർ ഇടവക വികാരിയുടെ കത്തുമായി വരേണ്ടതാണ്.

കൂടുതൽ വിവരങ്ങൾക്ക്

**0479-2312226, 2312202**

## കോട്ടയ്ക്കൽ ബുക്സ്; കോട്ടയം 18.

**സഭാ ചരിത്രങ്ങൾക്കു 50% വും മറ്റു പുസ്തകങ്ങൾക്കു 33% വും കമ്മീഷൻ. മറ്റൊരിടത്തും കിട്ടാത്തത്– പുതിയ പുസ്തകങ്ങൾ:**

1. മരണമില്ലാത്ത സഭാ സ്മരണകൾ – 100 രൂപ
2. പരുമലത്തിരുമേനിയും കുന്നംകുളവും മരിച്ച കുട്ടിയെ ഉയർപ്പിച്ചു – 100 രൂപ
3. ആനപ്പാപ്പി – 200 രൂപ,
4. റാണി സമ്മാനിച്ച പഴയ സെമിനാരിയും ദൈവം തന്ന ദേവലോകവും 200 രൂപ (മലയാളവും ഇംഗ്ലീഷും)
5. പ. വട്ടശ്ശേരിൽ തിരുമേനി – 150 രൂപ,
6. ചേപ്പാടു തിരുമേനി – 100 രൂപ
7. സഭയിലെ കാതോലിക്കാമാർ – 350 രൂപ
8. സുപ്രീം കോടതിവിധി–(കോലഞ്ചേരി പള്ളിക്കേസ്)– 200 രൂപ

*പണമോ ചെക്കോ അയയ്ക്കേണ്ട വിലാസം*

കെ.വി. മാമ്മൻ, കോട്ടയ്ക്കൽ പി.ബി. 10, മാങ്ങാനം. കോട്ടയം–18, ഫോൺ: 0481–2578936

## BRIDE WANTED

Orthodox parents from Kollam invites proposals from god fearing girls for their son serving in Altar, 27, 165cm, B Tech, Software Engineer working in Hyderabad.

*Contact No:*

**Mob: 9744381800**

## വധുവിനെ ആവശ്യമുണ്ട്

UAE-ൽ ഇലക്ട്രീഷ്യനായ മലങ്കര ഓർത്തഡോക്സ് യുവാവ്, കോട്ടയം, 31/170 cm, +2, NCVT & Diploma. വിവാഹാലോചനകൾ ക്ഷണിക്കുന്നു.

Contact

**08921485698 (WA) + 971503379654, 09656176629 (WA),**

abraham.t.pau 90@gmail com

## CATHOLICATE & M.D SCHOOLS

**(CORPORATE MANAGEMENT)**

**DEVALOKAM, KOTTAYAM-686 004**

Phone: 0481-2571485

Email: cmdschools@gmail.com, Web:cmdschools.org

കാതോലിക്കേറ്റ് & എം.ഡി സ്കൂൾസ് കോർപ്പറേറ്റ് മാനേജ്മെന്റിനു കീഴിലുള്ള ഹയർ സെക്കന്ററി സ്കൂളുകളിലെ താഴെപ്പറയുന്ന തസ്തികകളിലേക്ക് നിശ്ചിത യോഗ്യതയുള്ള ഉദ്യോഗാർത്ഥികളിൽനിന്നും അപേക്ഷ ക്ഷണിക്കുന്നു. അപേക്ഷാ ഫാറം ദേവലോകം കാതോലിക്കേറ്റ് & എം.ഡി സ്കൂൾസ് കോർപ്പറേറ്റ് മാനേജ്മെന്റ് ഓഫീസിൽനിന്നും ലഭിക്കുന്നതാണ് പൂരിപ്പിച്ച അപേക്ഷയോടൊപ്പം, കോർപ്പറേറ്റ് മാനേജർ, കാതോലിക്കേറ്റ് & എം.ഡി സ്കൂൾസ്, ദേവലോകം, കോട്ടയം എന്ന വിലാസത്തിൽ മാറാവുന്ന 500/ രൂപയുടെ D.D, സർട്ടിഫിക്കറ്റുകളുടെ സ്വയം സാക്ഷ്യപ്പെടുത്തിയ പകർപ്പ് എന്നിവ സഹിതം **2022 ജൂലൈ മാസം 25-ാം** തീയതിക്കു മുമ്പായി ദേവലോകം കോർപ്പറേറ്റ് മാനേജ്മെന്റ് ഓഫീസിൽ ലഭിക്കേണ്ടതാണ്.

1. മലയാളം
2. ഇംഗ്ലീഷ്
3. ഹിന്ദി
4. ഇക്കണോമിക്സ്
5. ഫിസിക്സ്
6. സുവോളജി
7. മാത്തമാറ്റിക്സ്
8. കൊമേഴ്സ്
9. കമ്പ്യൂട്ടർ ആപ്ലിക്കേഷൻ

Sd/-

കോർപ്പറേറ്റ് മാനേജർ.

## മാർഗ്ഗദീപത്തിന് ആദരാഞ്ജലികൾ

# 64-ാം ഓർമ്മ



## മാളികയിൽ
## വെരി.റവ. എം.സി. കുറിയാക്കോസ് റമ്പാൻ

(1901-1958)

"നമ്മുടെ പുരാതനമായ വൈദികസ സഭയെ
വിലയേറിയതായി കരുതുകയും
അതിനെ പരമാവധി പ്രയോജനപ്പെടുത്തുകയും
പരമാവധി സഹായിക്കുകയും ചെയ്യുവിൻ"

ജൂലൈ 19 ന് സന്ധ്യാനമസ്ക്കാരം, അനുസ്മരണ പ്രഭാഷണം: ഫാ.ഡോ. ജേക്കബ് കുര്യൻ,

---

ജൂലൈ 20 ന് പാത്താമുട്ടം സ്ലീബാ പള്ളിയിൽ പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവായുടെ മുഖ്യ കാർമ്മികത്വത്തിൽ ഓർമ്മ ആചരിക്കുന്നു.

---

ജൂലൈ 24 ഞായറാഴ്ച പാത്താമുട്ടം സെന്റ് മേരിസ് ചാപ്പലിൽ ഓർമ്മ ആചരിക്കും.

"He wrote the Sabha rassa geetham "Swarga Ragya Simhasana meri......"
Rembachen was the chief editor of Malankara Sabha Magazine for about 20 years - till 1958

Inserted By: DR M.S.Alexander, Malikayil Pathamuttom



# പ. സഭയുടെ മാണിക്യരത്നം

# വന്ദ്യ എം. സി. കുറിയാക്കോസ് റമ്പാൻ

ഫാ. പി.എം. സഖറിയ പള്ളിക്കപ്പറമ്പിൽ
വികാരി, പാത്താമുട്ടം സ്ലീബാ പള്ളി

പാത്താമുട്ടം ദേശത്ത്, പ്ലാപ്പറമ്പിലായ മാളികയിൽ ശ്രീ. ചാക്കോയുടെയും, പുതുപ്പള്ളി കന്നുകുഴിയിലായ തേവരടിയിൽ ശ്രീമതി അക്കമ്മയുടേയും രണ്ടാമത്തെ പുത്രനായി 1901 ഓഗസ്റ്റ് 31-ാം തീയതി സ്മര്യപുരുഷൻ ഭൂജാതനായി. സ്വന്തം ഭവനത്തിൽ ബാല്യത്തിൽ ലഭിച്ച ശിക്ഷണം ഒരു ദൈവസേവകനായി സ്വയം പ്രതിഷ്ഠിക്കുന്നതിന് അദ്ദേഹത്തിന് പ്രചോദനം നൽകി. മതനിഷ്ഠയിലും, സ്വഭാവവിശുദ്ധിയും സവിശേഷത പുലർത്തിയിരുന്ന 'കോറിക്കൊച്ച്' ആ കാലഘട്ടത്തിന്റെ മാതൃകയായാണ് വളർന്നത്. ആ വളർച്ച മലങ്കര സഭയിൽ അദ്ദേഹത്തിന് അവിസ്മരണീയമായ സ്വാധീനവും, നേതൃത്വവും നേടിക്കൊടുത്തു.

പൗരോഹിത്യത്തിന്റെ ഏറ്റവും നല്ല അംശങ്ങളുടെ ആകത്തുകയായിരുന്നു കുറിയാക്കോസ് റമ്പാച്ചൻ. മാതൃയോഗ്യനായ ഒരു അദ്ധ്യാപകൻ, പ്രവർത്തന നിരതനായ ഒരു വൈദികൻ, തപോനിഷ്ഠയുള്ള ഒരു ദയറാക്കാരൻ, ആദർശ യോഗ്യനായ ഒരു പ്രഭാഷകൻ, യോഗ്യനായ എഴുത്തുകാരൻ എന്നീ വിവിധ നിലകളിൽ മായാത്ത വ്യക്തിമുദ്ര പതിപ്പിക്കുവാൻ വന്ദ്യ കുറിയാക്കോസ് റമ്പാച്ചന് സാധിച്ചിട്ടുണ്ട്.

ഓർത്തഡോക്സ് സഭയുടെ വിശ്വാസാചാരങ്ങളിൽ അദ്ദേഹത്തിന് പൂർണ്ണമായ ബോധ്യവും, ദൃഢമായ വിശ്വാസവും ഉണ്ടായിരുന്നു. അവ കടുകിട വ്യത്യാസം കൂടാതെ ജീവിതാവസാനം വരെ അദ്ദേഹം പാലിക്കുകയും ചെയ്തു. സ്വകാര്യസാധ്യത്തിനു വേണ്ടി അദ്ദേഹം പൊതുരംഗത്തു വന്നില്ല. ആരുടെയും പ്രീതിക്കുവേണ്ടിയും, കാരുണ്യത്തിനുവേണ്ടിയും പുണ്യതരവും, അഭിമാനപൂർണ്ണവുമായ ആ ജീവിതം ബലികഴിച്ചതുമില്ല.

കുറിയാക്കോസ് അച്ചന്റെ കവിയൂർ സ്ലീബാ പള്ളിയിലെ 3 വർഷത്തെ ഇടയശുശ്രൂഷ പ. വട്ടശ്ശേരിൽ തിരുമേനിയുടെ ശ്രദ്ധയെ ആകർഷിച്ചു. ഒരു പരാതിയും ഇടനൽകാതെയുള്ള ആ സേവനം വഴിയായി സഭാകേന്ദ്രത്തിലേക്ക് അദ്ദേഹം നയിക്കപ്പെട്ടു. ഈ സ്ഥലം മാറ്റത്തിൽ ദുഃഖിതരായ കവിയൂർ പള്ളിക്കാർ വലിയ തിരുമേനിയെ സമീപിച്ചപ്പോൾ തിരുമേനി കൽപ്പിച്ചതിങ്ങനെയാണ് 'അസാധാരണ കഴിവുള്ള കുറിയാക്കോസച്ചന്റെ കഴിവുകൾ പൊതു സമുദായത്തിന് പ്രയോജനപ്പെടേണ്ടതാണ്. അത് ഒരിടവകയ്ക്ക് മാത്രം ലഭിച്ചാൽ പോരാ. അദ്ദേഹത്തെക്കൊണ്ട് പൊതു സമുദായത്തിന്റെ അഭിവൃദ്ധിക്കുവേണ്ടി പലതും പ്രവർത്തിപ്പിക്കാനുണ്ട്. പഴയ സെമിനാരി മാനേജർ, സമുദായ സെക്രട്ടറി, കോട്ടയം ഭദ്രാസന സെക്രട്ടറി, കല്ലൂപ്പാറ കൺവൻഷൻ കോ-ഓർഡിനേറ്റർ, സഭാവക സ്കൂൾ കറസ്പോണ്ടന്റ്, കാതോലിക്കാ നിധി പ്രഥമ സംരംഭകൻ, പാത്താമുട്ടം സ്ലീബാ പള്ളിയുടേയും, ദയറായുടേയും സ്ഥാപകൻ എന്നീ നിലകളിലും അദ്ദേഹം ശോഭിച്ചു.

അദ്ദേഹത്തിന്റെ തൂലികാ വിലാസം അനുഗൃഹീതമായിരുന്നു. സഭാ സാഹിത്യത്തിന് ഗണ്യമായ സംഭാവനകൾ നൽകി. പ്രാർത്ഥനായോഗമിത്രം, മാർത്തോമ്മാശ്ലീഹാ, പരുമല മാർ ഗ്രീഗോറിയോസ്, ബേത്‌ലഹേമിലെ താമര, ബാലികാമഠം, മിസ്സ് ഹോംസ്, The Orthodox Syrian Church of Malabar എന്നീ ഗ്രന്ഥങ്ങൾ രചിച്ചിട്ടുണ്ട്. ഇന്ന് മലങ്കര ഒട്ടാകെ അലയടിക്കുന്ന 'സ്വർഗ്ഗരാജ്യേ സിംഹാസനമേറി' എന്നുള്ള മദ്ധ്യസ്ഥതാ ഗാനം ഉൾപ്പെടെ അനേകം ആരാധനാഗാനങ്ങളും, ക്രിസ്തീയ ഗാനങ്ങളും അദ്ദേഹത്താൽ വിരചിതമായി.

'മലങ്കരസഭ' മാസികയുടെ രണ്ടാമത്തെ ചീഫ് എഡിറ്റർ ആയിരുന്ന അദ്ദേഹം സ്ഥാനമേറ്റ് ആദ്യ ലക്കം മുതലേ മുഖപ്രസംഗങ്ങളും, ലേഖനങ്ങളും മാസികയിൽ എഴുതിത്തുടങ്ങി. അദ്ദേഹത്തിന്റെ വേദചിന്തകൾ ആയിരുന്ന 'ആത്മനിക്ഷേപം' 61 ലക്കങ്ങൾ മാസികയിൽ എഴുതി. അവയെല്ലാം അത്യന്തം ആസ്വാദ്യങ്ങളും, ധ്യാനാത്മകങ്ങളും ആയിരുന്നു. 1958 ജൂലൈ ലക്കത്തിനു വേണ്ട ആത്മനിക്ഷേപവും എഴുതിയിട്ടാണ് പിതാവ് വിടപറഞ്ഞത്.

രോഗാവസ്ഥയിലും 'മലങ്കരസഭ' വായിക്കുന്നതിനും, വല്ല നിവൃത്തിയുമുള്ള പക്ഷം മാസികയിൽ എഴുതുന്നതിനും അദ്ദേഹം താത്പര്യം പ്രകടിപ്പിച്ചു കൊണ്ടിരുന്നു. മാസിക പ്രവർത്തനം ഉപേക്ഷിക്കരുതെന്നും, മാസിക പ്രവർത്തനം വളരെ പ്രയോജന പ്രദമായ ഒരു സമുദായ സേവനമാണെന്നും അദ്ദേഹം അവസാനമായി പറഞ്ഞു.

വാതവും, പ്രമേഹവും ഉൾപ്പെടെ പലതര രോഗങ്ങളാൽ പീഡിതനായി, വളരെ വേദനകൾ, സഹിച്ചെങ്കിലും ഒരു സത്യ ക്രിസ്ത്യാനിക്കുചിതമായ തരത്തിൽ തന്നെ 1958 ജൂലൈ മാസം 19-ാം തീയതി ശനിയാഴ്ച 57-ാം വയസ്സിൽ അദ്ദേഹം തിരശ്ശീലയ്ക്ക് പിന്നിലേക്ക് മറഞ്ഞു. എല്ലാ വിധത്തിലും അദ്ദേഹം മഹാനായിരുന്നു. വിശ്വമഹാ കവിയായിരുന്ന ഷേക്സ്പിയറുടെ ഒരു ശ്ലോകശകലം ഓർമ്മയിൽ വരുന്നു. മഹാനായ ബ്രൂട്ടസ് യുദ്ധക്കളത്തിൽ മരിച്ചു കിടക്കുന്നതു കണ്ടപ്പോൾ ആന്റണി പറഞ്ഞു;

"He was the gratest Roman of them all".

വന്ദ്യനായ ഈ പിതാവിനെക്കുറിച്ചും നമുക്കും സംശയമെന്യേ പറയാം.

"He was the greatest Teacher and Priest"

വന്ദ്യ റമ്പാച്ചന്റെ വിയോഗവേളയിൽ നിരണം ഇടവകയുടെ അഭി. തോമ്മാ മാർ ദിവന്നാസിയോസ് തിരുമനസ്സുകൊണ്ട് പറഞ്ഞ ഒരു വാചകം ആ ജീവിതത്തിന്റെ ആകെ തുകയായിരുന്നു. 'ഒരു കശ്ശീശയായി നന്നായി ഭരിച്ചു-ഒരു ദയറക്കാരനായി നന്നായി ജിവിച്ചു-ഒരു ഭക്തനായി നന്നായി മരിച്ചു'

പാത്താമുട്ടം സ്ലീബാ പള്ളിയുടെ പുരോഭാഗത്ത്, ആ പള്ളിയിലും, ദയറായിലും കടന്നു ചെല്ലുന്നവരെ സ്വീകരിക്കുവാൻ ഇരു കരങ്ങളും ഉയർത്തി

നിൽക്കുന്ന കുരിശിൻ കീഴെ, നിത്യതയിലേക്ക് കടന്നുപോയ തപോനിഷ്ഠവും, സേവന നിർഭരവും, പ്രത്യാശ സുന്ദരവുമായ ഒരു ജീവിതം നമുക്കൊരു ആത്മനിക്ഷേപമായി അവശേഷിപ്പിച്ച് ഒരു കൂടീരം നിർമ്മിക്കപ്പെട്ടിരിക്കുന്നു. പരിശുദ്ധ ഗീവർഗീസ് ദ്വിതീയൻ ബാവാ തിരുമേനിയുടെ കൽപ്പന പ്രകാരം ഈ പിതാവിന്റെ ഓർമ്മദിനം ഒരു പെരുന്നാളാണ്. സമീപ പ്രദേശങ്ങളിൽ ഉള്ളവരെല്ലാം തീർത്ഥയാത്രകളായും, പ്രദക്ഷിണങ്ങളായും കടന്നുവന്ന് ഈ ഓർമ്മ ദിനത്തിൽ സംബന്ധിക്കുന്നു. ഈ പെരുന്നാൾ അനേകർക്ക് ആശ്വാസദായകമാകും. ഭാഗ്യസ്മരണാർഹനായ ഈ പിതാവിന്റെ സ്മരണ ചിരകാലം നിലനിൽക്കട്ടെ. ○



കോട്ടയം: മലങ്കര ഓർത്തഡോക്സ് സഭയുടെ വനിതാ ശാക്തീകരണ സംഘടനയായ നവജ്യോതി മോംസും കേരള പവർ മൈൻഡ് മിഷനും സംയുക്തമായി സംഘടിപ്പിക്കുന്ന സാഹിതീയം-2022 സിമ്പോസിയത്തിന്റെയും കോളേജ് വിദ്യാർത്ഥികൾക്കായുള്ള പ്രബന്ധ മത്സരത്തിന്റെയും ബ്രോഷർ പ്രസിഡണ്ടു ഡോ.യൂഹാനോൻ മാർ ദിയസ്കോറോസ് മെത്രാപ്പോലീത്ത പ്രകാശനം ചെയ്തു. വൈദിക ട്രസ്റ്റി ഫാ.ഡോ. എം.ഒ.ജോൺ ബ്രോഷർ ഏറ്റുവാങ്ങി.

ജോൺസൺ കീപ്പള്ളി, ഫാ.തോമസ് പോൾ റമ്പാൻ, ഫാ. ബോബി പീറ്റർ, ഫാ.പി. എ.ഫിലിപ്പ്, ശാന്തമ്മ വർഗീസ്, റീത്ത വർഗീസ്, മിനി ശിവജി, സിസി കുര്യൻ, എന്നിവർ പങ്കെടുത്തു.

## ഒന്നാം ചരമവാർഷികം

(16-07-2022)



**വെരി.റവ.ഫാ. ഔഗേൻ റമ്പാൻ**

**ഹോളി ട്രിനിറ്റി ആശ്രമം, റാന്നി,**



അടൂർ-കടമ്പനാട് ഭദ്രാസന സെക്രട്ടറിയായി തിരഞ്ഞെടുക്കപ്പെട്ട ഫാ. മാത്യൂസ് പ്ലാവിളയിൽ. ആനന്ദപ്പള്ളി സെന്റ് മേരീസ് ഇടവകാംഗവും ഇപ്പോൾ പറക്കോട് മാർ അപ്രേം ഇടവക വികാരിയുമാണ്.



എം.ജി. സർവകലാശാല ബി.എസ്.സി ബോട്ടണിയിൽ 2-ാം റാങ്ക് നേടിയ ജോർജി ഉമ്മൻ തോമസ് (കാതോലിക്കേറ്റ് കോളജ്, പത്തനംതിട്ട). കുണ്ടറ പൊയ്കയിൽ ഫാ. പി. കെ.തോമസിന്റെയും ആഷമ്മ തോമസിന്റെയും മകനാണ്.



കേരള യൂണിവേഴ്സിറ്റിയിൽ നിന്ന് എഡ്യുക്കേഷനിൽ പിഎച്ച്ഡി നേടിയ സ്മിത ഈപ്പൻ. പത്തനാപുരം മൗണ്ട് താബോർ ട്രയിനിങ്ങ് കോളേജിൽ അസിസ്റ്റന്റ് പ്രൊഫസർ ആയി സേവനം അനുഷ്ഠിക്കുന്നു. ഗവേഷക നിരണം വെങ്ങാഴിയിൽ ജുവില്ലയിൽ മാത്യു മാത്യൂസ് (ജിജു)ന്റെ ഭാര്യയും നിരണം സെന്റ് മേരീസ് വലിയ പള്ളി ഇടവകാംഗവുമാണ്. ഏക മകൻ നേറ്റ് വി. മാത്യു.



എം. ജി. യൂണിവേഴ്സിറ്റി B. Sc കെമിസ്ട്രി പരീക്ഷയിൽ രണ്ടാം റാങ്ക് നേടിയ സേറ ദീപു പണിക്കർ, കുരാപ്പള്ളിൽ. നെടുമാവ് വലിയപള്ളി മുൻ കൈക്കാരനും, വാഴൂർ ഫാർമേഴ്സ് സർവീസ് കോപ്പറേറ്റീവ് ബാങ്കിന്റെ അസിസ്റ്റന്റ് സെക്രട്ടറിയുമായ ശ്രീ. ദീപു ജേക്കബ് പണിക്കരുടെയും, കോട്ടയം എം. ഡി. സ്കൂൾ ഹയർ സെക്കണ്ടറി വിഭാഗം അധ്യാപിക ശ്രീമതി. സിന്ധു ദീപുവിന്റെയും മൂത്തമകളാണ് സേറ. ആലുവ യു. സി. കോളേജ് വിദ്യാർത്ഥിയാണ്.

## പ. പൗലോസ് ദ്വിതീയൻ ബാവായുടെ ഒന്നാം ശ്രാദ്ധപ്പെരുന്നാൾ, ജൂലൈ 11, 12

കോട്ടയം ദേവലോകം അരമനയിൽ ജൂലൈ 11, 12 തീയതികളിൽ നടത്തപ്പെടുന്ന ഓർമ്മപ്പെരുന്നാൾ ശുശ്രൂഷകൾക്ക് പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവായും മെത്രാപ്പോലീത്തന്മാരും കാർമ്മികത്വം വഹിക്കും. ജൂലൈ 11-ന് കുന്നംകുളം ഭദ്രാസനത്തിൽ നിന്നും മലങ്കര സഭയുടെ വിവിധ ദേവാലയങ്ങളിൽ നിന്നും എത്തിച്ചേരുന്ന തീർത്ഥാടകർ കോട്ടയം മാർ ഏലിയാ കത്തീഡ്രലിൽ നിന്നും കാൽനട തീർത്ഥയാത്രയായി പരിശുദ്ധ ബാവായുടെ കബറിങ്കൽ എത്തിച്ചേരും. സന്ധ്യാനമസ്ക്കാരത്തിനു ശേഷം പ. ബാവാ അനുസ്മരണ സ്മേളനവും ജീവകാരുണ്യ സഹായ വിതരണവും നടത്തപ്പെടും.

### മലങ്കരസഭ മാസിക ഇംഗ്ലീഷ് ഓൺലൈൻ പതിപ്പ്

മലങ്കരസഭ മാസിക ത്രൈമാസ ഇംഗ്ലീഷ് ഓൺലൈൻ പതിപ്പ് ജൂലൈ 11 ന് പ. പൗലോസ് ദ്വിതീയൻ ബാവായുടെ ഒന്നാം ഓർമ്മപ്പെരുന്നാളിനോടനുബന്ധിച്ച് സന്ധ്യാനമസ്ക്കാരത്തെ തുടർന്ന് നടക്കുന്ന സമ്മേളനത്തിൽ വച്ച് പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ പ്രകാശനം ചെയ്യുന്നു.

**For Online Reading**

**www.mosc.in, www.malankarasabhaonline.com**



കുടശ്ശനാട് സെന്റ് സ്റ്റീഫൻസ് കത്തീഡ്രൽ സൺഡേസ്കൂൾ ശതാബ്ദി ആഘോഷങ്ങളുടെ സമാപന സമ്മേളനം ഗോവ ഗവർണർ ബഹു. പി.എസ്. ശ്രീധരൻ പിള്ള ഉദ്ഘാടനം ചെയ്തു. പ. കാതോലിക്കാ ബാവാ തിരുമേനി അനുഗ്രഹ പ്രഭാഷണം നടത്തി. ഇടവക വികാരി ഫാ. ഷിബു വർഗീസ് അദ്ധ്യക്ഷത വഹിച്ചു. ചാക്കോ വർഗീസ് സ്വാഗതം ആശംസിച്ചു. ആന്റോ ആന്റണി എം.പി., ഭദ്രാസന സെക്രട്ടറി ഫാ. മാത്യു ഏബ്രഹാം കാരയ്ക്കൽ, പന്തളം നഗരസഭ ചെയർപേഴ്സൺ ശ്രീമതി സുശീലാ സന്തോഷ്, അസ്സി. വികാരി ഫാ. മത്തായി സഖറിയാ, ഇടവക ട്രസ്റ്റി ജി. വർഗീസ്, ജനറൽ കൺവീനർ ഡോ. കെ.സി. രാജു എന്നിവർ പ്രസംഗിച്ചു.



Fr. Dr. George Varughese, Jagdapur, has been awarded doctorate degree in management studies (DMS) by ISTM university, Mumbai for his Thesis 'A STUDY OF TEACHER ENGAGEMENT IN FOUR DIMENSIONS OF DISTRIBUTED LEADERSHIP IN MGM GROUP OF INSTITUTIONS RUN BY ST THOMAS MISSION SOCIETY' specialization in the area of 'School Management'. Fr. Dr. George Varughese is the son of Mr. M C Varughese (Melemuriyil house Kaloopara) and Lt. Mrs. Mary Varughese. Jicy (wife) Joshua (son) and Hanna (daughter) Achen belongs to St. George Orthodox Cathedral, Nagpur and present member of Mar Thoman Church, Mulanthuruthy



അഖില മലങ്കര മർത്തമറിയം വനിതാ സമാജം ജനുവരി-ഫെബ്രുവരി 2022-ൽ നടത്തിയ കേന്ദ്ര പരീക്ഷയിൽ പ്രീ സൂപ്പർ സീനിയർ (Pre-super senor) വിഭാഗത്തിൽ കുഞ്ഞമ്മ എം. പാപ്പച്ചൻ ഒന്നാം റാങ്ക് കരസ്ഥമാക്കി. ഭിലായ് മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് കത്തീഡ്രൽ ഇടവകാംഗവും എം.ഒ. പാപ്പച്ചന്റെ സഹധർമ്മിണിയുമാണ്. സെ. ജോർജ് പള്ളി പടിഞ്ഞാറെത്തെരുവ്, കൊട്ടാരക്കര മാതൃ ഇടവകയാണ്.

B+ ബ്ലഡ്ഗ്രൂപ്പിൽപ്പെട്ട വൃക്കരോഗം ബാധിച്ച തൃശൂർ, വാണിയമ്പാറ ഓർത്തഡോക്സ് പള്ളി ഇടവക അംഗമായ യുവാവ് വൃക്ക മാറ്റിവക്കൽ ശസ്ത്രക്രിയക്കായി വൃക്ക ദാതാവിനെ തേടുന്നു.

Contact no:

**9495936088, 9846127555**

3 – ാം ചരമ വാർഷികം
07 – 07 – 2022



## ഫാ. പ്രൊഫ. തോമസ് പി. യോഹന്നാൻ
നെടുമ്പുറത്ത്
കുമ്പഴ, പത്തനംതിട്ട

"ആചാര്യേശാ മശിഹാ കൂദാശകളർപ്പിച്ചോ
ഈ ആചാര്യന്നേകുക പുണ്യം
നാഥാ സ്തോത്രം"

Inserted by Loving Family

## 3rd Death Anniversary



**Rev. Fr. Dr. George Cheriyan**
**Mount Horeb Ashramam**
**Sasthamcotta**

*In our hearts you live.*
*Mount Horeb Ashram Community*

## In Loving Memory of



| C. THOMAS | RACHEL THOMAS |
|---|---|
| D.O.D. 24-07-81 | D.O.D. 20-01-89 |

**ANJILI VADAKKEDATH**
**MUTTOM**
**(HARIPPAD)**

Inserted By
Prof. Mathew Thomas & Family
Malad Central, Mumbai

## TARIFF

## മലങ്കരസഭ

| | | |
|---|---|---|
| Back Page (Colour) | : | 25,000 |
| Front Inside (Colour) | : | 20,000 |
| Back Inside (Colour) | : | 20,000 |
| Inner Page (Colour) | | |
| Full ,, | : | 15,000 |
| Half ,, | : | 8,000 |
| Quarter ,, | : | 5,000 |
| Minimum (Colour) | : | 2,500 |
| Favours Block (Stamp Size) | : | 1000 |
| Full page (B&W) | : | 8000 |
| Half page (B&W) | : | 5000 |
| Quarter page (B&W) | : | 3000 |
| Matrimonial (Minimum) | : | 1000 |
| Minimum (B&W) | : | 1500 |

(A/c No. Malankara Sabha,
SBI, Devalokam Branch,
57017053203
IFSC Code: SBI N 0070820)

SCAN & PAY



കൂടുതൽ വിവരങ്ങൾക്ക്:
0481 2573234, 9847804477

Read Onli

പരിശുദ്ധ പിതാവിന്റെ
പ്രാർത്ഥനാ മദ്ധ്യസ്ഥതയിൽ
അഭയപ്പെട്ടുകൊണ്ട്



## റോണി വർഗ്ഗീസ് ഏബ്രഹാം കരിപ്പുഴ

(സഭാ മാനേജിംഗ് കമ്മറ്റി അംഗം)

*We humbly submit ourselves in your blessed intercession*

In the blessed memory of

## Late Lamented Baselios Mar Thoma Paulose II



***Prayers***

**JACOB MATTHEW & FAMILY (JOJO)**

MANAGING COMMITTEE MEMBER

MALANKARA ORTHODOX SYRIAN CHURCH

THE MALANKARA SABHA,
CATHOLICATE ARAMANA,
KOTTAYAM-686 004

RNI No. 3076/57,
Registered No. KL/KTM/39/2021-23
License No. KL/CR/KTM/WPP-32/2021-23
Licensed to Post Without Pre-Payment

Published on
10 July/2022



PRINTED & PUBLISHED BY FR.SHALU LUKOSE FOR AND ON BEHALF OF ORTHODOX SATHYA VISWASA PARIPALANA SAMITHY, CATHOLICATE ARAMANA, DEVALOKAM.P.O.,VIA MUTTAMBALAM, KOTTAYAM,KERALA-686004 AND PRINTED AT STERLING PRINT HOUSE (P) LTD., DOOR. NO.49/1849, PONEKKARA, CHERANALOOR ROAD, AIMS PONEKKARA. POST, COCHIN, KERALA-682041 AND PUBLISHED AT CATHOLICATE ARAMANA, DEVALOKAM P.O., VIA MUTTAMBALAM, KOTTAYAM, KERALA-686004.

EDITOR: FR. ZACHARIAH NINAN ALIAS FR.LIJESH C.RAJ.